| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മിക്കുട്ടി അമ്മ | മകൾ | 32 |
| 2 | ശാന്തമ്മ | ,, | 29 |
| 3 | ഗോപാലകൃഷ്ണപിള്ള | മകൻ | 26 |
| 4 | ജഗദമ്മ | മകൾ | 22 |

പരേതയുടെ ഭർത്താവും മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്നും രണ്ടും നാലും കക്ഷികൾ അവരവർക്കുള്ള അവകാശം മൂന്നാം പേരുകാരനായ ഗോപാലകൃഷ്ണപിള്ളയ്ക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി മൂന്നാം പേരുകാരനായ ശ്രീ. ഗോപാലകൃഷ്ണപിള്ള മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ഓഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-17339/84. 1984 ഒക്ടോബർ 18.

കൊല്ലം താലൂക്കിൽ ഈസ്റ്റ് കല്ലട വില്ലേജിൽ മറവൂർ മുറിയിൽ കുന്നത്ത് വീട്ടിൽ താമസിച്ച് കേരള പോലീസിൽ എൽ. എൻ. കെ. ക്യു. 3150 ആയി കൊല്ലം എ. ആർ. ക്യാമ്പിൽ ജോലി നോക്കിവരവെ മരണമടഞ്ഞ ശ്രീ. കെ. കെ. ചാക്കോയ്ക്ക് പ്രോവിഡന്റ് ഫണ്ട് അക്കൗണ്ടിലുള്ള ഉദ്ദേശം 600 രൂപയ്ക്കും 700 രൂപയ്ക്കും ഇടയ്ക്കുള്ള തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി മോളി ചാക്കോ ബോധിപ്പിച്ചുവന്ന അപേക്ഷ ഈസ്റ്റ് കല്ലട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. കെ. കെ. ചാക്കോ 21-12-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മോളി ചാക്കോ | ഭാര്യ | |
| 2 | ബിനോയി ചാക്കോ | മകൻ | 4 |
| 3 | ബെറ്റി ചാക്കോ | മകൾ | 2 |
| 4 | ചാക്കോ കോരുത് | പിതാവ് | |
| 5 | ശോശാമ്മ ചാക്കോ | മാതാവ് | |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്നും, നാലും, അഞ്ചും കക്ഷികൾ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹസീൽദാർ.

## Karunagappally Taluk

പരസ്യം

(1)

സി2-11680/84. 1984 ഒക്ടോബർ 20.

കരുനാഗപ്പള്ളി താലൂക്കിൽ തെക്കുംഭാഗം വില്ലേജിൽ നടുവത്തുച്ചേരി മുറിയിൽ പുതുമന വീട്ടിൽ സേനാധിപൻ ഹെൽത്തു ഡിപ്പാർട്ടുമെന്റിൽ ജോലിയിലിരിക്കവെ മരണമടഞ്ഞതിനാൽ സർക്കാരിൽനിന്നും ലഭിക്കുവാനുള്ള തൊഴിലാനുകൂല്യം വാങ്ങുന്നതിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ രത്നമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി സേനാധിപൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി വീട്ടിൽ രത്നമ്മയും അവരുടെ സന്താനങ്ങളായ ഷാജി (21), സാജിമോൻ (18), ബൈജു (15), ബിനു (12) എന്നീ സന്താനങ്ങളും മാത്രമേയുള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും മൂത്ത മകനും അപേക്ഷകയും അവരുടെ അവകാശം രണ്ടാമത്തെ മകനായ സാജിമോനുവേണ്ടി ഒഴിഞ്ഞുകൊടുത്തിട്ടുള്ളതിനാലും ടി തൊഴിലാനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി സാജിമോൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും, തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി2-10345/84. 1984 ഒക്ടോബർ 10.

കരുനാഗപ്പള്ളി താലൂക്കിൽ പെരുനാട് വില്ലേജിൽ പ്രയാർ തെക്കും മുറിയിൽ രാധാലയത്തിൽ ശ്രീമതി. കെ. ജാനകി 19-7-1984-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള 2,500 രൂപായിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതയുടെ മകൻ ശ്രീ. എൻ. ത്രിവിക്രമൻ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി കെ. ജാനകി മരിച്ചുപോയി എന്നും പരേതയുടെ അവകാശികളായി അപേക്ഷാ കക്ഷിയായ ശ്രീ. എൻ. ത്രിവിക്രമൻ (46 വയസ്സ്) ശ്രീമതി. എൻ. തുളസിയമ്മ (51 വയസ്സ്) എം. എൻ. രാധമ്മ (49 വയസ്സ്) എന്നിവർ മാത്രമാണെന്നും, പരേതയുടെ പെൺമക്കൾ അവർക്കുള്ള അവകാശം അപേക്ഷാ കക്ഷിയായ ശ്രീ. എൻ. ത്രിവിക്രമനു ഒഴിഞ്ഞുകൊടുത്തു കൊണ്ടു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും, ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി എൻ. ത്രിവിക്രമൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. തപാൽ മാർഗ്ഗം ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കരുനാഗപ്പള്ളി.

(ഒപ്പ്)
തഹസീൽദാർ

## Kunnathoor Taluk

കുന്നത്തൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No. G-650/84. 1984 ഒക്ടോബർ 25.

കുന്നത്തൂർ താലൂക്കിൽ ശാസ്താംകോട്ട വില്ലേജിൽ മനക്കര മുറിയിൽ രാജഗിരി വാർഡിൽ ഗ്രേസ് വില്ല

വീട്ടിൽ സെബാസ്റ്റ്യൻ 14-7-1983-ൽ സൗദി അറേബ്യയിൽ വച്ച് മരിച്ചുപോയിട്ടുള്ളതാണ്. പരേതന്റെ കുടിശ്ശിക ശമ്പളവും മറ്റ് അവകാശങ്ങളും വാങ്ങുന്നതിനുവേണ്ടി ടിയാന്റെ ഭാര്യ ഗ്രേസി സെബാസ്റ്റ്യൻ സമർപ്പിച്ച അപേക്ഷയിന്മേൽ അവകാശ വിചാരണ നടത്തിയ, ശാസ്താംകോട്ട ഫർക്കാ റെവന്യൂ ഇൻസ്പെക്ടർ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃത അവകാശികളെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഗ്രേസി സെബാസ്റ്റ്യൻ | ഭാര്യ | |
| 2 | റെക്സ് സെബാസ്റ്റ്യൻ | മകൻ | 17 |
| 3 | റോഡ്രിക് സെബാസ്റ്റ്യൻ | മകൻ | 15 |
| 4 | ഡയാന സെബാസ്റ്റ്യൻ | മകൾ | 13 |
| 5 | റോസ വർഗ്ഗീസ് | മാതാവ് | |

5-ാം കക്ഷിയായ പരേതന്റെ മാതാവ് തനിക്കുള്ള അവകാശങ്ങൾ അപേക്ഷകയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റ്റേറ്റ്മെന്റ് നൽകിയിട്ടുള്ളതാണ്.

ആയതിനാൽ പരേതനായ സെബാസ്റ്റ്യന് ലഭിക്കാനുള്ള അവകാശങ്ങൾ വാങ്ങി എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ഗ്രേസി സെബാസ്റ്റ്യന് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കുന്നത്തൂർ,
ശാസ്താംകോട്ട.

കെ. ജി. തോമ ശ്രീശർമ്മ,
തഹസീൽദാർ.

---

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-6605/84. 1984 ഒക്ടോബർ 22.

പത്തനാപുരം താലൂക്കിൽ വിളക്കുടി വില്ലേജിൽ ആവണീശ്വരം മുള്ളൻവിള വീട്ടിൽ ശ്രീ. കെ. മാത്യു റെയിൽവേയിൽ നിന്നും പെൻഷൻ വാങ്ങി വരവെ 10-4-1982-ൽ മരിച്ചുപോയതായും പരേതന് കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുടർന്ന് ലഭിക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ലക്ഷ്മി ഗൗരി സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ലക്ഷ്മി ഗൗരി | അപേക്ഷക |
| 2 | മാത്യു വാസുദേവൻ | മകൻ |
| 3 | മാത്യു വിദ്യാധരൻ | ,, |
| 4 | ശാന്തമ്മ | മകൾ |
| 5 | മാത്യു ചന്ദ്രശേഖരൻ | മകൻ |
| 6 | മാത്യു സുന്ദരേശൻ | ,, |

2 മുതൽ 6 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ലക്ഷ്മി ഗൗരി പരേതന്റെ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-6607/84. 1984 ഒക്ടോബർ 20.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ കന്നിമേൽ ലാൽ ഭവനിൽ ശ്രീ. കെ. ചന്ദ്രൻ ദേവസ്വം ബോർഡിൽ ജോലിനോക്കി വരവെ 30-6-1984-ൽ മരിച്ചുപോയതായും പരേതന് ദേവസ്വം ബോർഡിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പറ്റുന്നതിന് അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ആർ. ഓമന സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ആർ. ഓമന | ഭാര്യ |
| 2 | പ്രമോദ് ലാൽ | മകൻ |
| 3 | കേശവൻ നായർ | പിതാവ് |
| 4 | അമ്മുക്കുട്ടി | മാതാവ് |

2-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. 3, 4 എന്നീ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ആർ. ഓമന പരേതന് ദേവസ്വം ബോർഡിൽ നിന്നും കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ. സി2-5118/84. 1984 ഒക്ടോബർ 22.

പത്തനാപുരം താലൂക്കിൽ പിറവന്തൂർ വില്ലേജിൽ പുന്നല ഈട്ടിവിള വീട്ടിൽ ശ്രീ. ഡി. പുരുഷോത്തമൻ ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിൽ നിന്നും പെൻഷൻ വാങ്ങി വരവെ 12-8-1984-ൽ മരിച്ചുപോയതായും പരേതന് കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുടർന്ന് ലഭിക്കുന്നതിനുവേണ്ടി പരേതന്റെ ഭാര്യ ശ്രീമതി ഭവാനി സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ഭവാനി | അപേക്ഷക |
| 2 | ലീല | മകൾ |
| 3 | ഓമന | ,, |
| 4 | രമണി | ,, |
| 5 | ഭാസുര | ,, |
| 6 | വിജയൻ | മകൻ |
| 7 | രമണൻ | ,, |
| 8 | പരമേശ്വരൻ | ,, |
| 9 | മദനൻ | ,, |

2 മുതൽ 8 വരെ പേരുകാർ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ഭവാനി പരേതന്റെ

അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പത്തനാപുരം. — എം. ജോർജ് ഈപ്പൻ, തഹസിൽദാർ.

---

## PATHANAMTHITTA DISTRICT

### Thiruvalla Taluk

പരസ്യം

(1)

സി6-3429/84. 1984 ഒക്ടോബർ 16.

കോഴിക്കോട് ഡിസ്ട്രിക്ട് രജിസ്ട്രാറാഫീസിൽ ചീഫ് ഇൻസ്പെക്ടറായി സേവനമനുഷ്ഠിച്ചു വരവെ തിരുവല്ലാ മനോരഞ്ജിനി മെഡിക്കൽ സെന്ററിൽവച്ച് 1984 ഏപ്രിൽ 19-ാം തീയതി അന്തരിച്ച തിരുവല്ലാ താലൂക്കിൽ തിരുവല്ലാ വില്ലേജിൽ പുറക്കുന്നു മുറിയിൽ സിന്ധുവിലാസത്തിൽ ശ്രീ. പി. പി. കുഞ്ഞുകുഞ്ഞിന്റെ പേരിൽ ശമ്പളകുടിശ്ശികയിനത്തിലും മററുമായി ലഭിക്കുവാനുള്ള 5,000 രൂപയിൽ താഴെയുള്ള തുകയും ഫാമിലി പെൻഷൻ അനുവദിച്ചു കിട്ടുന്നതിലേക്കുമായി പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി അന്നമ്മ കുഞ്ഞുകുഞ്ഞ് ബോധിപ്പിച്ച അപേക്ഷയും പരേതന്റെ ആദ്യഭാര്യയിൽ മല്ലപ്പള്ളി താലൂക്കിൽ കവിയൂർ വില്ലേജിൽ കോട്ടൂർ മുറിയിൽ മാമരുത്തു വീട്ടിൽ കുഞ്ഞമ്മയിൽ ജാതനായ പി. കെ. മുരളീധരനും അവകാശ സർട്ടിഫിക്കററിനായി ബോധിപ്പിച്ചിട്ടുള്ള അപേക്ഷകൾ മുറപ്രകാരം തിരുവല്ലാ വില്ലേജാഫീസറും കവിയൂർ വില്ലേജാഫീസറും മുഖാന്തിരവും അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും മേൽ വിവരിച്ച ശ്രീ. പി. പി. കുഞ്ഞുകുഞ്ഞ് 19-4-1984-ൽ നിര്യാതനായിട്ടുള്ളതാണെന്നും ടിയാന്റെ നിയമാനുസൃത അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ കുഞ്ഞുകുഞ്ഞ് | ഭാര്യ | 38 |
| 2 | എസ്. കെ. സന്തോഷ് | മകൻ | 14 |
| 3 | എസ്. കെ. പ്രകാശ് | " | 12 |
| 4 | സിന്ധുമോൾ | മകൾ | 10 |
| 5 | മുരളീധരൻ (ആദ്യവിവാഹത്തിലെ) | മകൻ | 16 |

എന്നിവരുള്ളതിൽ 2-ഉം 3-ഉം 4-ഉം കക്ഷികൾ മൈനറുകളും ടി അപേക്ഷക ശ്രീമതി അന്നമ്മ കുഞ്ഞുകുഞ്ഞിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാകുന്നു. പരേതൻ അന്നമ്മ കുഞ്ഞുകുഞ്ഞിനെ വിവാഹം കഴിക്കുന്നതിനു മുമ്പ് മല്ലപ്പള്ളി താലൂക്കിൽ കവിയൂർ വില്ലേജിൽ കോട്ടൂർ മുറിയിൽ മാമരുത്തു വീട്ടിൽ മത്തായി മകൾ കുഞ്ഞമ്മയെ 21-3-1963-ൽ സഭമുറയാചാരമനുസരിച്ച് വിവാഹം ചെയ്തിട്ടുള്ളതും ആ ബന്ധത്തിൽ പരേതന് മുരളീധരൻ എന്ന 5-ാം കക്ഷി ജാതനായിട്ടുള്ളതും ടിയാന്റെ ജനനത്തിനുശേഷം കുഞ്ഞമ്മയെ കുഞ്ഞുകുഞ്ഞ് ഉപേക്ഷിച്ചിട്ടുള്ളതും, കുഞ്ഞമ്മയെ പിന്നീട് പുനർ വിവാഹം ചെയ്ത് പ്രത്യേകം കുടുംബമായി താമസിച്ചു വരുന്നതും ടി മുരളീധരൻ മാതാപിതാക്കളുടെ പുനർ വിവാഹത്തിനുശേഷം മാതൃപിതാവായ മത്തായിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മററ് അവകാശികളായി ആരുമില്ലാത്തതിനാലും പരേതന്റെ പേരിൽ മേൽ വിവരിച്ച പ്രകാരം ലഭിക്കേണ്ട ആനുകൂല്യങ്ങൾക്ക് അവകാശികൾ പരേതന്റെ ആദ്യവിവാഹത്തിലെ മകനായ മുരളീധരനും രണ്ടാം വിവാഹത്തിലെ കുട്ടികളുടെ സംരക്ഷകയും പരേതന്റെ വിധവയുമെന്ന നിലയിൽ അന്നമ്മ കുഞ്ഞുകുഞ്ഞുമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹസിൽദാർ മുമ്പാകെ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ സി8-3170/84. 1984 ഒക്ടോബർ 12.

കേരളാ സ്റേററ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷന്റെ തിരുവല്ലാ ഡിവിഷനിൽ ഡ്രൈവറായി സേവനമനുഷ്ഠിച്ചു വരവെ രക്ത സംബന്ധമായ അസുഖത്തെ തുടർന്ന് തിരുവനന്തപുരം മെഡിക്കൽ കോളേജ് ആശുപത്രിയിൽ വച്ച് 1980 സെപ്റ്റംബർ 24-ാം തീയതി അന്തരിച്ച തിരുവല്ലാ താലൂക്കിൽ തോട്ടപ്പുഴശ്ശേരി വില്ലേജിൽ മാരാമൺ മുറിയിൽ പടിക്കലേത്ത് വീട്ടിൽ ശ്രീ എം. ജി. ഉണ്ണികൃഷ്ണൻ നായർ പേരിൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പ്രോവിഡന്റ് ഫണ്ട്, ഗ്രാറ്റുവിററി ശമ്പളകുടിശിഖ ആദിയായ ഇനങ്ങളിൽ ലഭിക്കുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിലേക്ക് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് പരേതന്റെ മാതാവായ ടിയിൽ ശ്രീമതി കമലാക്ഷി അമ്മയും പരേതന്റെ ഭാര്യ കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കൃഷ്ണപുരം മുറിയിൽ ഗോകുലം വീട്ടിൽ ശ്രീമതി എൽ. മീനാക്ഷി അമ്മയും പ്രത്യേകം പ്രത്യേകം ബോധിപ്പിച്ചിട്ടുള്ള അപേക്ഷകൾ മുറപ്രകാരം തോട്ടപ്പുഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരവും കായംകുളം വില്ലേജാഫീസർ മുഖാന്തിരവും അവകാശവിചാരണ നടത്തി വരുത്തിയിട്ടുള്ള റിക്കാർഡുകൾകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും മേൽവിവരിച്ച ശ്രീ. എം. ജി. ഉണ്ണികൃഷ്ണൻ നായർ 1980 സെപ്റ്റംബർ 24-ാം തീയതി നിര്യാതനായിട്ടുള്ളതാണെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | ഗോപാലകൃഷ്ണൻ നായർ | സഹോദരൻ | 46 |
| 2 | ദാമോദരൻ നായർ | " | 42 |
| 3 | രാമചന്ദ്രൻ നായർ | " | 28 |
| 4 | കൃഷ്ണൻകുട്ടി നായർ | " | 25 |
| 5 | സോമശേഖരൻ നായർ | " | 22 |
| 6 | രാജമ്മ | സഹോദരി | 37 |
| 7 | പൊന്നമ്മ | " | 25 |
| 8 | കമലാക്ഷിയമ്മ | മാതാവ് | 65 |
| 9 | എൽ. മീനാക്ഷിയമ്മ | ഭാര്യ | 36 |
| 10 | ബിന്ദു | മകൾ | 1 |

എന്നിവരുള്ളതിൽ 1-ഉം 2-ഉം കക്ഷികൾ വിവാഹിതരും കുടുംബമായി പ്രത്യേകം താമസിച്ചു വരുന്നതും 6-ഉം 7-ഉം കക്ഷികളെ ഹൈന്ദവാചാരമനുസരിച്ച് വിവാഹം ചെയ്തയച്ചിട്ടുള്ളതും ആകുന്നു. 3-ഉം 4-ഉം 5-ഉം കക്ഷികൾ മാതാവോടൊത്തു കുടുംബമായി താമസിച്ചു വരുന്നതും മൈനറായ 10-ാം കക്ഷി മാതാവിന്റെ സംരക്ഷണയിൽ മാതൃഗൃഹത്തിൽ കഴിഞ്ഞുവരുന്നതുമാകുന്നു. പരേതന്റെ പിതാവ് 20 വർഷം മുമ്പു മരിച്ചുപോയിട്ടുള്ളതും അവകാശികളായി മററാരുമില്ലാത്തതുമാകുന്നു. ആകയാൽ പരേതന്റെ പേരിൽ ലഭിക്കുവാനുള്ള മേൽ വിവരിച്ച ആനുകൂല്യങ്ങൾ മാതാവായ കമലാക്ഷിയമ്മയുടെ പേരിലും ഭാര്യയായ എൽ. മീനാക്ഷിയമ്മ പേരിലും കൂട്ടായി നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹസിൽദാർ മുമ്പാകെ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, തിരുവല്ലാ. — (ഒപ്പ്) തഹസിൽദാർ.

## ALLEPPEY DISTRICT

### Karthigappally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 43/84. 1984 ഒക്ടോബർ 19.

കാർത്തികപ്പള്ളി താലൂക്കിൽ, കരുവാററ വില്ലേജിൽ കരുവാററാ വടക്കും മുറിയിൽ, നടുവിലെ വീട്ടിൽ തയ്യിൽ ത്രേസ്യാമ്മ തോമസ് തന്റെ ഭർത്താവ് ടിയിൽ തോമസ് റ്റി. തയ്യിൽ 29-8-1984-ൽ മരിച്ചുപോയി എന്നും പരേതന് കേരളാ വൈദ്യുതി ബോർഡിൽനിന്നും 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കരുവാററാ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി തോമസ് റ്റി. തയ്യിൽ 29-8-1984-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ത്രേസ്യാമ്മ തോമസ് മക്കൾ സി. ബി. തോമസ് മൈനറുകൾ സാബു തോമസ്, സാജി തോമസ്, സാജു തോമസ്, മാതാവ് അന്നമ്മ തോമസ്, പിതാവ് തോമസ്, എന്നീ ഏഴുപേരിൽ മാതാപിതാക്കളും മേജർ മകൻ സി. ബി. തോമസും അവരുടെ അവകാശം രേഖാമൂലം ത്രേസ്യാമ്മ തോമസിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു. മൈനർ മക്കൾ ത്രേസ്യാമ്മയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശി ഭാര്യ ത്രേസ്യാമ്മ തോമസ് മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

No. H. S. C. 41/84. 1984 സെപ്റ്റംബർ 22.

കാർത്തികപ്പള്ളി താലൂക്കിൽ ചെറുതന വില്ലേജിൽ ആനാരി മുറിയിൽ മോഹിനി വിലാസത്ത് വിജയമ്മ പിള്ള തന്റെ ഭർത്താവ് ടിയിൽ കേശവ പിള്ള 8-7-1984-ൽ മരിച്ചുപോയി എന്നും പരേതന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പായിപ്പാട് ശാഖയിൽ 2,000 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചെറുതന വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കേശവ പിള്ള 8-7-1984-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ വിജയമ്മ പിള്ള, മക്കൾ ഇന്ദിരാ ദേവി, വി. പ്രേം, വി. മോഹിനി, കെ. കൃഷ്ണ കുമാർ എന്നിവരും ആദ്യ ഭാര്യ സരസ്വതി പിള്ളയുടെ ഏകമകൾ ഇന്ദിരാദേവി എന്നീ ആറുപേർ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പായിപ്പാട് ശാഖയിൽ 2,000 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശികൾ മുകളിൽ പറഞ്ഞ ആറു പേർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കാർത്തികപ്പള്ളി.

(ഒപ്പ്)
തഹശീൽദാർ.

### Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽനിന്നും പരസ്യപ്പെടുത്തുന്ന വിജ്ഞാപനം.

(1)

നമ്പർ സി3-10507/84. 1984 ഒക്ടോബർ 16.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് തെക്ക് വില്ലേജിൽ, പൊങ്ങശ്ശേരി വെളിയിൽ, ശ്രീമതി റ്റി. എ. ത്രേസ്യാ, തന്റെ ഭർത്താവ് ശ്രീ. അന്തോനി ദേവസി ആലപ്പുഴ മുനിസിപ്പാലിററിയിൽ സ്ക്കാവഞ്ചർ ആയി ജോലി നോക്കിവരവെ 20-5-1984-ൽ മരിച്ചുപോയി എന്നും പരേതന് ലഭിക്കുവാനുള്ള പെൻഷൻ, ഗ്രാററുവിററി, ശമ്പള കുടിശ്ശിക തുടങ്ങിയ ആനുകൂല്യങ്ങൾ കൈപ്പററുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് ശ്രീ. അന്തോനി ദേവസി ആലപ്പുഴ മുനിസിപ്പാലിററിയിൽ സ്ക്കാവഞ്ചർ ആയി ജോലി നോക്കിവരവെ 20-5-1984-ൽ മരിച്ചുപോയി എന്നും, അനന്തരാവകാശികൾ താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | റ്റി. എ. ത്രേസ്യ | ഭാര്യ | 53 |
| 2 | റോസി, റ്റി. ഡി. | മകൾ | 34 |
| 3 | ജോസഫ്, റ്റി. ഡി. | മകൻ | 30 |
| 4 | ആലീസ്, റ്റി. ഡി. | മകൾ | 27 |
| 5 | റിച്ചാർഡ്, റ്റി. ഡി. | മകൻ | 19 |

മേൽവിവരിച്ച 1 മുതൽ 5 വരെ പേരുകാരാണ് മരിച്ചുപോയ ശ്രീ. അന്തോനി ദേവസിയുടെ നിയമാനുസൃത അവകാശികളെന്ന് സ്ഥാപിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-9804/84. 1984 ഒക്ടോബർ 16.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് തെക്ക് വില്ലേജിൽ, കാഞ്ഞിരംചിറ വാർഡിൽ, ചൊള്ളയിൽ വീട്ടിൽ ശ്രീ. വി. അനിൽകുമാർ, വി. അജിത്കുമാർ, വി. അരവിന്ദാക്ഷൻ എന്നിവർ തങ്ങളുടെ മാതാവ് ശ്രീമതി രാജമ്മ 22-5-1984-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് അവകാശപ്പെട്ടതും റീജിയണൽ പ്രോവിഡന്റ് ഫണ്ട് കമ്മീഷണർ ആഫീസിൽനിന്നും അനുവദിക്കപ്പെട്ട പെൻഷൻ തുക കൈപ്പററുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും, ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരുടെ മാതാവ് ശ്രീമതി രാജമ്മ 22-5-1984-ൽ മരിച്ചുപോയി എന്നും, അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു. പരേതയുടെ ഭർത്താവ് ശ്രീ. വേലായുധൻ 3 വർഷങ്ങൾക്കുമുമ്പ് മരിച്ചുപോയിട്ടുള്ളതാണ്. പിതാവ് ജീവിച്ചിരിപ്പില്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അനിൽകുമാർ | മകൻ | 19 |
| 2 | അജിത്കുമാർ | ,, | 16 |
| 3 | അരവിന്ദാക്ഷൻ | ,, | 13 |
| 4 | കാർത്ത്യായനി | മാതാവ് | 70 |

അന്തരിച്ചുപോയ ശ്രീമതി രാജമ്മയുടെ മേൽ വിവരിച്ച 3 മക്കളും മൈനറുകളായതിനാൽ ടിയാളുടെ രക്ഷാകർത്തൃസ്ഥാനം വഹിക്കുന്നത് പരേതയുടെ മാതാവായ ശ്രീമതി കാർത്ത്യായനിയാണ്. ടിയാളുകളാണ് മരിച്ചുപോയ ശ്രീമതി രാജമ്മയുടെ നിയമാനുസൃത അവകാശികളെന്ന് സ്ഥാപിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാകുന്നു.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി3-10781/84. 1984 ഒക്ടോബർ 31.

അമ്പലപ്പുഴ താലൂക്കിൽ, പുന്നപ്ര വില്ലേജിൽ പാതയ്ക്കൽ മുറിയിൽ കാട്ടുങ്കൽ വീട്ടിൽ ശ്രീമതി ലക്ഷ്മിയമ്മ തന്റെ ഭർത്താവ് ശ്രീധരൻ വിമുക്തഭടൻമാർക്കുള്ള മെഡിക്കൽ പെൻഷൻ വാങ്ങി വരവെ 11-9-1984-ൽ മരിച്ചുപോയി എന്നും പരേതന് ലഭിക്കേണ്ട പെൻഷൻ തുക 478.45 രൂപ കൈപ്പററുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും; ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് ശ്രീ. ശ്രീധരൻ 11-9-1984-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മിയമ്മ | ഭാര്യ | 51 |
| 2 | കെ. എൻ. രാധമ്മ | മകൾ | 30 |
| 3 | കെ. എസ്. രാജു | മകൻ | 22 |
| 4 | കെ. എൻ. രമാദേവി | മകൾ | 25 |
| 5 | കെ. എൻ. രമിമോൾ | ,, | 14 |

മേൽവിവരിച്ച അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ 1-ാം പേരുകാരി ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി ഹാജരാക്കിയിട്ടുള്ളതിനാൽ ടിയാളാണ് അന്തരിച്ചുപോയ ശ്രീ. ശ്രീധരൻ എന്നയാളുടെ നിയമാനുസൃത അവകാശിയെന്ന് സ്ഥാപിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

ആലപ്പുഴ.

(ഒപ്പ്)
തഹസീൽദാർ.

## Shertallai Taluk

പരസ്യം

(1)

ബി3-13949/84. 1984 സെപ്റ്റംബർ 24.

ചേർത്തല താലൂക്കിൽ അരൂർ വില്ലേജ് എഴുപുന്ന മുറിയിൽ മറ്റപ്പള്ളിൽ ശ്രീമതി എം. ബി. സുലോചനയമ്മ തന്റെ ഭർത്താവ് തുറവൂർ തെക്ക്, വില്ലേജ്, എരമല്ലൂർ കോട്ടൂർ വീട്ടിൽ കെ. എൻ. രവീന്ദ്രനാഥൻ നായർ എരമല്ലൂർ എൻ. എസ്. എൻ. പി. സ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കിവരവെ 1984 ജൂൺ 19-ന് മരിച്ചുപോയെന്നും ടിയാന് താഴെ പറയുന്ന ഇനങ്ങളിൽ ലഭിക്കുവാനുള്ള സംഖ്യ വാങ്ങിയെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു.

| | | രൂപ |
|---|---|---|
| ലോഡ് കൃഷ്ണാ ബാങ്ക്, എരമല്ലൂർ ശാഖ | | 719.05 |
| കൊച്ചിൻ ബാങ്ക്, കുത്തിയതോട് | .. | 26.25 |
| സ്റേറററ് ബാങ്ക് ഓഫ് ട്രാവൻകൂർ, കുത്തിയതോട് | .. | 52.30 |
| കുത്തിയതോട് പോസ്ററാഫീസ് | .. | 19.20 |
| ശമ്പള കുടിശ്ശിഖ | .. | 847.97 |
| ആകെ | | 1664.77 |

ടി അപേക്ഷ അരൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ മരിച്ചയാളിന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നു റിപ്പോർട്ട് ലഭിച്ചിട്ടുള്ളതിനാൽ പരേതന് ലഭിക്കുവാനുള്ള മേൽ വിവരിച്ച സംഖ്യ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. കാലാവധിക്കു ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

അവകാശികളുടെ പേരുവിവരം

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നീലകണ്ഠപ്പണിക്കർ | പിതാവ് | |
| 2 | കമലാക്ഷിയമ്മ | മാതാവ് | |
| 3 | എം. ബി. സുലോചനയമ്മ | ഭാര്യ | 44 |
| 4 | ആർ. ഇന്ദുകുമാർ | മകൻ | 19 |
| 5 | ആർ. വിനയൻ (മൈനർ) | ,, | 13 |
| 6 | ആർ നവീൻ ,, | ,, | 5 |

(2)

ബി3-11950/84. 1984 സെപ്റ്റംബർ 13.

ചേർത്തല താലൂക്കിൽ മാരാരിക്കുളം വടക്കു വില്ലേജിൽ മാരാരിക്കുളം മുറിയിൽ അരശർകടവിൽ തോമസ് വിൻസന്റ് മരിച്ചുപോയെന്നും ടിയാൻ വിമുക്തഭടനായിരുന്ന ടിയാന ലഭിച്ചുകൊണ്ടിരുന്ന മിലിട്ടറി പെൻഷൻ തുടർന്നു ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ മേരി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ മാരാരിക്കുളം വടക്കു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. തോമസ് വിൻസന്റ് 4-7-1984-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നും റിപ്പോർട്ട് ലഭിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ത്രേസ്യാമ്മ | ഭാര്യ | 50 |
| 2 | കോശി | മകൻ | 31 |
| 3 | പാവമ്മ | മകൾ | 22 |
| 4 | തോമസ് | മകൻ | 20 |
| 5 | തങ്കമ്മ | മകൾ | 17 |
| 6 | ടീനാമ്മ | ,, | 13 |

അതിനാൽ പരേതന് ലഭിച്ചുകൊണ്ടിരുന്ന മിലിട്ടറി പെൻഷൻ തുടർന്നു വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ മക്കൾ ആയ മേൽ പേര് പറഞ്ഞവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. കാലാവധിക്കു ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

ഡി3-15219/84. 1984 ഒക്ടോബർ 15.

ചേർത്തല താലൂക്കിൽ ചേർത്തല വടക്കു വില്ലേജ് എസ്. എം. സി. 5-ാം വാർഡിൽ ഹരി നിവാസിൽ ഹരിദാസ് മരിച്ചുപോയെന്നും മിലിട്ടറി പെൻഷൻ വാങ്ങിക്കൊണ്ടിരുന്ന ടിയാന് പെൻഷൻ ഇനത്തിൽ ലഭിയ്ക്കുവാനുള്ള 1,000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങിയെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി എൻ. കാഞ്ചനവല്ലി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയെക്കുറിച്ച് ചേർത്തല വടക്കു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ഹരിദാസ് 27-7-1984-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാർത്ത്യായനി | മാതാവ് | 70 |
| 2 | കാഞ്ചനവല്ലി | ഭാര്യ | 49 |
| 3 | ലിനാഹരി (മൈനർ) | മകൾ | 17 |
| 4 | അനിൽ ഹരി ( ,, ) | മകൻ | 14 |
| 5 | സുനിൽ ഹരി ( ,, ) | ,, | 12 |

ഇതിൽ 1-ാം കക്ഷി ടി സംഖ്യ 2-ാം കക്ഷി വാങ്ങിയെടുക്കുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുണ്ട്. മൈനർമാരായ 3 മുതൽ 5 വരെ കക്ഷികൾക്കുവേണ്ടി മാതാവായ 2-ാം കക്ഷി രക്ഷകർത്താ നിലയിലും ടിയാളുടെ പേരിൽ സർട്ടിഫിക്കററു നൽകുന്നതിന് സമ്മതപത്രം ഹാജരാക്കിയിട്ടുണ്ട്.

അതിനാൽ പരേതന് മിലിട്ടറി പെൻഷൻ ഇനത്തിൽ ലഭിയ്ക്കുവാനുള്ള 1,000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങിയെടുക്കുന്നതിന് നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ കാഞ്ചനവല്ലി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ടു ഹാജരായി സമർപ്പിക്കേണ്ടതാണ്. കാലാവധിക്കു ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചേർത്തല.

പി. കെ. സുകുമാരൻ നായർ,
തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

നമ്പർ എച്ച്. സി. 88/84/സി4. 1984 ഒക്ടോബർ 15.

മാവേലിക്കര താലൂക്കിൽ ഭരണിക്കാവു വില്ലേജിൽ പള്ളിയ്ക്കൽ നടുവിലെ മുറിയിൽ കണ്ടങ്കര കിഴക്കതിൽ ശ്രീ. രാഘവൻ ആചാരി 10-9-1984-ൽ മരിച്ചുപോയതായും ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കുറത്തികാട് ശാഖയിൽ 300 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയിൽ ശ്രീമതി കൊച്ചുകല്ല്യാണി ബോധിപ്പിച്ച അപേക്ഷ ഭരണിക്കാവു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. രാഘവൻ ആചാരി 10-9-1984-ൽ മരിച്ചുപോയി എന്നും അവകാശികളായി അപേക്ഷകിയും പരേതന്റെ ഭാര്യയുമായ ശ്രീമതി കൊച്ചുകല്ല്യാണി മകൾ 21 വയസ്സുള്ള ഇന്ദിരാമ്മാൾ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും ഏകമകൾ കുമാരി ഇന്ദിരാമ്മാൾ തന്റെ അവകാശം കൂടി മാതാവായ ശ്രീമതി കൊച്ചു കല്ല്യാണി വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും ടി പണയം എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി കൊച്ചുകല്ല്യാണിയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ, എച്ച്. സി. 89/84/സി4. 1984 ഒക്ടോബർ 15.

മാവേലിക്കര താലൂക്കിൽ കണ്ണമംഗലം വില്ലേജിൽ കണ്ണമംഗലം തെക്കുംമുറിയിൽ സുഷമഭവനിൽ ശ്രീ. വി. എൻ. ഭാസ്കരൻ പിള്ള 15-6-1984-ൽ മരിച്ചുപോയതായും ടിയാന് കെ. എസ്. ഇ ബി. യിൽ നിന്നും കിട്ടുവാനുള്ള ഫാമിലി പെൻഷനും മററ് ആനുകൂല്യങ്ങളും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി പി. സരോജിനി അമ്മ ബോധിപ്പിച്ച അപേക്ഷ കണ്ണമംഗലം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. വി. എൻ. ഭാസ്കരൻ പിള്ള 15-6-1984-ൽ മരിച്ചുപോയി എന്നും അവകാശികളായി അപേക്ഷകിയും പരേതന്റെ ഭാര്യയുമായ ശ്രീമതി പി. സരോജിനിയമ്മ, മക്കൾ ബി. പ്രസന്നൻപിള്ള, എസ്. സരള, ബി. ഗോപകുമാരൻ, എസ്. സുഷമ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ പ്രസന്നൻ പിള്ളയും സരളയും തങ്ങൾക്കുള്ള അവകാശം കൂടി മാതാവായ പി. സരോജിനിയമ്മ വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും മൈനർ മക്കളായ ഗോപകുമാരൻ, സുഷമ എന്നിവർ മാതാവായ പി. സരോജിനിയമ്മയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതിനാലും ടി തുക വാങ്ങുന്നതിനുമുള്ള നിയമാനുസൃത അവകാശി ശ്രീമതി പി. സരോജിനിയമ്മയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്. സി. 77/84/സി4. 1984 ഒക്ടോബർ 15.

മാവേലിക്കര താലൂക്കിൽ, ചെന്നിത്തല വില്ലേജിൽ കാരാഴ്മ കിഴക്കുമുറിയിൽ, കൊടുവേലിൽ ശ്രീ. കോരതു ഗീവർഗീസ് 29-12-1977-ൽ മരിച്ചുപോയതായും ടിയാൻ ഇൻഡ്യൻ ഓവർസീസ് ബാങ്കിന്റെ മാവേലിക്കര ശാഖയിൽ 2606-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 1559 രൂപ 45 പൈസയും പലിശയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാവേലിക്കര ശാഖയിൽ 4377 C-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 2?67 രൂപ 55 പൈസയും പലിശയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി ഏലിയാമ്മ ഗീവർഗീസ് ബോധിപ്പിച്ച അപേക്ഷ ചെന്നിത്തല വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. കോരതു ഗീവർഗീസ് 29-12-1977-ൽ മരിച്ചുപോയി എന്നും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ഏലിയാമ്മ ഗീവർഗീസ്, മക്കൾ കെ. ജി. അന്നമ്മ, കെ. ജി. മേരിക്കുട്ടി, കെ. ജി. ചെറിയാൻ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും പെൺമക്കൾ രണ്ടുപേരും ക്രിസ്തീയ മതാചാരപ്രകാരം വിവാഹം ചെയ്ത് അവരവരുടെ ഭർത്താക്കൻമാരുടെ കൂടെ താമസിച്ചുവരുന്നതിനാലും മകൻ ശ്രീ. കെ. ജി. ചെറിയാൻ തന്റെ അവകാശംകൂടി മാതാവായ ശ്രീമതി ഏലിയാമ്മ ഗീവർഗീസ് വാങ്ങുന്നതിന് സമ്മതം എഴുതിത്തന്നിരിക്കുന്നതിനാലും ടി തുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി ഏലിയാമ്മ ഗീവർഗീസ് ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര.

പി. എൻ. പ്രഭാകരൻ പിള്ള, തഹശീൽദാർ.

## KOTTAYAM DISTRICT

കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്ന നോട്ടീസ്.

(1)

നമ്പർ കെ.5-7135/84. 1984 നവംബർ 6.

1984-85 കുത്തകവർഷത്തേയ്ക്ക് കോട്ടയം റേഞ്ചിലെ ഒന്നാം ഗ്രൂപ്പിൽപ്പെട്ട 4 മുതൽ 8 വരെയുള്ള ചാരായ ഷാപ്പുകൾ ലേലംവിളിച്ച് ഏറ്റെടുത്ത് നടത്തിവരുന്ന സർവ്വശ്രീ (1) കോട്ടയം താലൂക്കിൽ അയർക്കുന്നം വില്ലേജിൽ ചിറപ്പാട്ട് മറ്റത്തിൽ വീട്ടിൽ പാച്ചി തോമസ് (2) മീനച്ചിൽ താലൂക്കിൽ വള്ളിച്ചിറ വില്ലേജിൽ ചിറവടിയിൽ വീട്ടിൽ കുര്യാക്കോസ് മകൻ പീറ്റർ (3) മീനച്ചിൽ താലൂക്കിൽ വള്ളിച്ചിറ വില്ലേജിൽ ചിറവടിയിൽ വീട്ടിൽ പീറ്ററുടെ ഭാര്യ ലീലാമ്മ പീറ്റർ എന്നിവർ ടി ചാരായ ഷാപ്പുകൾക്ക് അടയ്ക്കേണ്ട തവണ 1984 ജൂൺ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ 1974-ലെ കേരള അബ്കാരി ഷാപ്പുകൾ (ലേലവിൽപ്പന) ചട്ടത്തിലെ 6 (28) വകുപ്പനുസരിച്ച് ടി ചാരായ ഷാപ്പുകളുടെ ലൈസൻസ് പുനർലേലം നടക്കുന്ന മുറയ്ക്ക് റദ്ദു ചെയ്ത് സ്വതന്ത്ര വിൽപ്പനക്കുള്ള അവകാശം 1984 നവംബർ മാസം 30-ാം തിയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽ വെച്ച് കുടിശികക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ തെക്കൻ മേഖലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ പരസ്യമായി പുനർലേലം ചെയ്ത് വിൽക്കുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തിക്കൊള്ളുന്നു.

(2)

നമ്പർ കെ. 5-7136/84. 1984 ഒക്ടോബർ 5.

1984-85 കുത്തകവർഷത്തേയ്ക്ക് കോട്ടയം റേഞ്ചിലെ നാലാം ഗ്രൂപ്പിൽപ്പെട്ട 12 മുതൽ 14 വരെയുള്ള ചാരായ ഷാപ്പുകൾ ലേലം വിളിച്ചെടുത്ത് ഏറ്റെടുത്ത് നടത്തിവരുന്ന സർവ്വശ്രീ (1) കോട്ടയം താലൂക്കിൽ ഏറ്റുമാനൂർ വില്ലേജിൽ കിഴക്കുംഭാഗം കരയിൽ താഴത്തേക്കറ്റ് വീട്ടിൽ സതീശ്ചന്ദ്രൻ (2) ചേർത്തല താലൂക്കിൽ തണ്ണീർമുക്കം നോർത്ത് വില്ലേജിൽ അഞ്ചാംതറയിൽ വീട്ടിൽ ഗോപി (3) മീനച്ചിൽ താലൂക്കിൽ ഉഴവൂർ വില്ലേജിൽ കർത്താനയിൽ വീട്ടിൽ മേരി (4) കോട്ടയം താലൂക്കിൽ അയർക്കുന്നം വില്ലേജിൽ ചിറപ്പാട്ടുമറ്റത്തിൽ വീട്ടിൽ പാച്ചി തോമസ് എന്നിവർ ടി ചാരായഷാപ്പുകൾക്ക് അടയ്ക്കേണ്ട തവണ 1984 ജൂൺ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ 1974-ലെ കേരള അബ്കാരി ഷാപ്പുകൾ (ലേലവിൽപ്പന) ചട്ടത്തിലെ 6 (28) വകുപ്പ് അനുസരിച്ച് ടി ചാരായഷാപ്പുകളുടെ ലൈസൻസ് പുനർലേലം നടക്കുന്ന മുറയ്ക്ക് റദ്ദു ചെയ്ത് സ്വതന്ത്രവിൽപ്പനക്കുള്ള അവകാശം 1984 നവംബർ മാസം 30-ാം തീയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ആഫീസിൽവച്ച് കുടിശികക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ തെക്കൻ മേഖലാ എക്സൈസ് ഡെപ്യൂട്ടികമ്മീഷണർ പരസ്യമായി പുനർലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തുന്നു.

എക്സൈസ് ഡിവിഷനാഫീസ്, കോട്ടയം.

പി. ജെ. തോമസ്, അസിസ്റ്റന്റ് എക്സൈസ് കമ്മീഷണർ.

## Kottayam Taluk

പരസ്യം

(1)

നമ്പർ ബി12-9810/84 1984 ഒക്ടോബർ 5.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ പുളിമൂട്ടിൽ വീട്ടിൽ ശ്രീ. കോരുള 9-10-1974-ന് മരിച്ചുപോയതായും ടിയാന് മലബാർ ഇൻഡസ്ട്രിയൽ കമ്പനിയുടെ ചേർത്തല ബ്രാഞ്ചിൽ നിന്നും ഷെയറിന്റെ തുകയായ 50 രൂപാ (അൻപത്) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ മകൻ ശ്രീ. പി. കെ. മാണി, പുളിമൂട്ടിൽ വീട്, വിജയപുരം വില്ലേജ് എന്നയാൾ കളക്ടർ മുമ്പാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കോരുള 9-10-1974-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | |
|---|---|---|
| 1 | പി. കെ. മാണി | പുത്രൻ (അപേക്ഷകൻ) |
| 2 | പി. കെ. കോരുള | ,, |
| 3 | ഉണിച്ചിയമ്മ | പുത്രി |
| 4 | അക്കമ്മ | ,, |
| 5 | ഈത്താമ്മ | ,, |

പരേതന്റെ മാതാപിതാക്കളും ഭാര്യയും ജീവിച്ചിരിപ്പില്ലാത്തതിനാലും പരേതന്റെ പെൺമക്കളെ അവർക്കുള്ള അവകാശങ്ങൾ കൊടുത്തു വിവാഹം ചെയ്തയച്ചിട്ടുള്ളതിനാലും ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് പി. കെ. മാണിയുടേയും പി. കെ. കോരുളയുടേയും പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(2)

നമ്പർ ബി12-9541/84. 1984 ഒക്ടോബർ 10.

കോട്ടയം താലൂക്കിൽ പനച്ചിക്കാട് വില്ലേജിൽ ഇടക്കരയിൽ വീട്ടിൽ ശ്രീ. റ്റി. എ. യോഹന്നാൻ 25-7-1984-ന് മരിച്ചുപോയതായും ടിയാന് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ശമ്പളക്കുടിശികയും ബോണസും പ്രകാരം കിട്ടുവാനുള്ള ഉദ്ദേശം 2,400 രൂപ (രണ്ടായിരത്തി നാനൂറ് രൂപയോളം വരുന്ന തുക) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ യോഹന്നാൻ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പനച്ചിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി റ്റി. എ. യോഹന്നാൻ 25-7-1984-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | |
|---|---|---|---|
| 1 | മറിയാമ്മ യോഹന്നാൻ | ഭാര്യ | (അപേക്ഷക) |
| 2 | ഷാജി ജോൺ | മകൻ | 20 |
| 3 | ഷിജി ജോൺ | ,, | 18 |
| 4 | ഷിബു ജോൺ | ,, | 16 |
| 5 | അന്ന പൗലൂസ് | മാതാവ് | |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷകയുടെ മൈനർ മകൻ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശസർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹശീൽദാർ.

---

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം

No. C2-9022/84. 1984 ഒക്ടോബർ 20.

വൈക്കം താലൂക്ക് മുളക്കുളം വില്ലേജ് പൂഴിക്കോൽ കരയിൽ അപ്പക്കോട്ട് വീട്ടിൽ ശ്രീ. ജോസഫ് 5-7-1984-ൽ നിര്യാതനായെന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കടുത്തുരുത്തി ശാഖയിൽ ജി. എൽ. 204/84, ജി എൽ 2228/84 നമ്പരുകളിലായി പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ മകനായ ശ്രീ. ജോസഫ് മത്തായി ബോധിപ്പിച്ച അപേക്ഷയിൻമേൽ മുളക്കുളം വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ടിയാന്റെ ഭാര്യ ഏലിക്കുട്ടിയും മക്കൾ ശ്രീമതി ഏലിയാമ്മയും ശ്രീ. ജോസഫ് മത്തായിയും മാത്രമാണെന്നു കണ്ടിരിക്കുന്നതിനാലും പരേതന്റെ മകനായ ജോസഫ് മത്തായി പേരിൽ സർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതിച്ച് പരേതന്റെ ഭാര്യ ഏലിക്കുട്ടിയും മകൾ ഏലിയാമ്മയും മൊഴി നൽകിയിട്ടുള്ളതിനാലും മേൽവിവരിച്ച സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശി സ്ഥാനനിലയിലും അധികാരപ്പെടുത്തപ്പെട്ടും പരേതന്റെ മകനായ ശ്രീ. ജോസഫ് മത്തായി മാത്രമാണെന്ന് കാണിക്കുന്നതായ ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മറ്റു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
വൈക്കം.

(ഒപ്പ്)
തഹശീൽദാർ.

---

# IDUKKI DISTRICT

## Peermade Taluk

പരസ്യം

നമ്പർ എ3-6069/84. 1984 ഒക്ടോബർ 22.

പീരുമേട് താലൂക്കിൽ, പീരുമേട് വില്ലേജിൽ അഴുത കരയിൽ, വഞ്ചിതുരുത്തേൽ വീട്ടിൽ അമ്മിണി ജോസഫ്, ബേബി (വി. ജോസഫ്) എന്നിവർ സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിനുള്ള അപേക്ഷയിൻമേൽ പീരുമേട് വില്ലേജാഫീസർ മുഖാന്തിരം നടത്തിയ പ്രാഥമിക അന്വേഷണത്തിൽ താഴെ പറയുന്ന വിവരങ്ങൾ ബോദ്ധ്യപ്പെട്ടിരിക്കുന്നു.

ടിയാൻമാരുടെ മാതാവായ ശ്രീമതി തങ്കമ്മ (തങ്ക) പീരുമേട് എക്സൈസ് ആഫീസിൽ സ്വീപ്പർ ആയി ജോലി നോക്കി വരവെ 7-6-1984-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതക്കു കിട്ടുവാനുള്ള ശമ്പള കുടിശികക്കു മേൽ അവകാശം സ്ഥാപിച്ചു കിട്ടുന്നതിലേക്കാണ് അവകാശ സർട്ടിഫിക്കറ്റിനപേക്ഷിച്ചിരിക്കുന്നത്. പരേതയുടെ അവകാശികളായി താഴെപ്പറയുന്നവർ ഉള്ളതാകുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബേബി (വി. ജോസഫ്) | മകൻ | 54 |
| 2 | അമ്മിണി ജോസഫ് | മകൾ | 49 |

മേൽപ്പറഞ്ഞവരെ ചേർത്ത് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം പീരുമേട് തഹസിൽദാരെ രേഖാമൂലം നേരിൽ ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞുവരുന്നതോ തപാലിൽ വരുന്നതോ ആയ ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
പീരുമേട്.

(ഒപ്പ്)
തഹശീൽദാർ.

---

# ERNAKULAM DISTRICT

## Kanayannur Taluk

പരസ്യം

നമ്പർ സി6-11336/84. 1984 ഒക്ടോബർ 16.

കണയന്നൂർ താലൂക്ക് മുളവുകാട് വില്ലേജ് മുറക്കോത്ത് വീട്ടിൽ ശ്രീ. തിമോത്യൂസ് മരിച്ചുപോയെന്നും ടിയാന്റെ പേരിലുള്ള ഡി. എ. യും മറ്റാനുകൂല്യങ്ങളുമായി ഉള്ള 3,000 രൂപ വാങ്ങുന്നതിന്, അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ഫിലോമിന വി. എം. സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ അന്വേഷണം നടത്തിയതിൽ ശ്രീ എം. ജെ. തിമോത്യൂസ് 20-7-1983-ന് മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ഫിലോമിന വി. എം. | ഭാര്യ | 57 |
| 2 | മേരി എം. തിമോത്യൂസ് | മകൾ | 25 |

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 3 | മാർഗരററ് മറിയ എം. തിമേത്യൂസ് | ഇരട്ട മകൾ | 24 |
| 4 | എലിസബത്ത് മറിയ എം. തിമേത്യൂസ് | ഇരട്ട മകൾ | 24 |
| 5 | ജോസഫ് എമേഴ്സൺ എം. ടി. | മകൻ | 23 |
| 6 | പീററർ എമേഴ്സൺ എം. ടി. | ,, | 20 |
| 7 | വിക്ടോറിയ മറിയ എം. തിമേത്യൂസ് | മകൾ | 18 |
| 8 | ആനി മറിയ എം. തിമേത്യൂസ് | ,, | 17 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ജി. വിജയൻ,
തഹശീൽദാർ,
കണയന്നൂർ.

എറണാകുളം.

---

## Parur Taluk

പരസ്യം

(1)

എ7-17529/83. 1984 ഒക്ടോബർ 20.

പറവൂർ താലൂക്ക് ചേന്ദമംഗലം വില്ലേജിൽ കൈമാ പറമ്പിൽ കുമാരൻ 10-8-1983-ൽ മരിച്ചുപോയിട്ടുള്ളതിനാൽ പരേതന് പെൻഷൻ കുടിശികയിനത്തിൽ കിട്ടുവാനുള്ള 318 രൂപ 55 പൈസ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിൽ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അവകാശികളെന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പങ്കജാക്ഷി | ഭാര്യ | 53 |
| 2 | കെ. കെ. ബേബി | മകൾ (വിവാഹിത) | 31 |
| 3 | കെ. എ. ഉഷ | ,, (അവിവാഹിത) | 26 |
| 4 | കെ. കെ. ഹരിദാസ് | മകൻ | 25 |
| 5 | കെ. കെ. ദേവദാസ് | ,, | 23 |
| 6 | കെ. കെ. ശിവദാസ് | ,, | 20 |
| 7 | കെ. കെ. കൃഷ്ണകുമാരി | മകൾ (മൈനർ) | 15 |

മേൽ വിവരിച്ച അവകാശികളിൽ 7-ാം പേരുകാരി മൈനർ ആയതുകൊണ്ടും 2 മുതൽ 6 വരെ അവകാശികൾ ടി സംഖ്യ കൈപ്പററുന്നതിന് പങ്കജാക്ഷിയെ ചുമതലപ്പെടുത്തിക്കൊണ്ട് സ്റ്റേററുമെൻറുകൾ തന്നിട്ടുള്ളതാകുന്നു. ആയതിനാൽ ടി സംഖ്യ കൈപ്പററുന്നതിനുള്ള അവകാശി ശ്രീമതി പങ്കജാക്ഷി ആണെന്ന് കാണിച്ചു ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് കേരള ഗസററിൽ ഈ പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ7-19319/83. 1984 ജൂലൈ 24.

പറവൂർ താലൂക്ക് വരാപ്പുഴ വില്ലേജിൽ ഏലൂർ തെക്കുംഭാഗം മുറിയിൽ വടാത്തല പറമ്പിൽ ചാമി മകൻ കുഞ്ചമ്പി 15-11-1983-ൽ മരിച്ചുപോയതിനാൽ, പരേതന് ഗവൺമെൻറിൽ നിന്ന് ഗ്രാററുവിററിയിനത്തിൽ ലഭിക്കുവാനുള്ള 1,000 രൂപ ലഭിക്കുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററു നല്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ മകൻ ഈ ഓഫീസിൽ ബോധിപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ നിയമാനുസൃത അവകാശികളെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുട്ടി | ഭാര്യ | 66 |
| 2 | വി. കെ. വേലായുധൻ | മകൻ | 49 |
| 3 | വി. കെ. കുഞ്ഞിക്കുട്ടൻ | ,, | 47 |
| 4 | വി. കെ. ചന്ദ്രൻ | ,, | 29 |

ആയതിനാൽ ടി തുക കൈപ്പററുന്നതിനുള്ള അവകാശികൾ മേൽ വിവരിച്ചവരാണെന്ന് കാണിച്ചു അവകാശ സർട്ടിഫിക്കററു നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധീകരിച്ചു 30 ദിവസത്തിനുള്ളിൽ ഈ ഓഫീസിൽ നേരിട്ടു ഹാജരായി സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ കിട്ടുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
പറവൂർ.

എം. കെ. ശിവശങ്കരൻ നായർ
തഹശീൽദാർ.

---

# TRICHUR DISTRICT

## Trichur Taluk

പരസ്യം

എ4-22720/84. 1984 ഒക്ടോബർ 27.

തൃശ്ശൂർ താലൂക്ക് നെട്ടിശ്ശേരി വില്ലേജിൽ മരോട്ടിക്കൽ പരമേശ്വരൻ 19-8-1984-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ സർവീസ് ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മോഹിനി | ഭാര്യ | 33 |
| 2 | സുനിതാഭായി | മകൾ | 16 |
| 3 | മിനി | ,, | 14 |
| 4 | കൊച്ചി | അമ്മ | 65 |

മൈനർമാരായ കുട്ടികളുടെ രക്ഷിതാവ് ശ്രീമതി മോഹിനിയാകുന്നു.

തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

## Chavakkad Taluk

ചാവക്കാട്° താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്°.

(1)

നമ്പർ എ3-11429/84. 1984 ഒക്ടോബർ 16.

ചാവക്കാട്° താലൂക്ക്°, വടക്കേക്കാട്° വില്ലേജിൽ ശ്രീ. ബാപ്പുട്ടി, പുളിക്കപറമ്പിൽ വീട്° എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കദീജാബാപ്പുട്ടി അവകാശ സർട്ടിഫിക്കറ്റ്° ആവശ്യപ്പെട്ടുകൊണ്ട്° അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ബാപ്പുട്ടി എന്നാളുടെ പേരിൽ തൃശ്°ശൂർ ജില്ല കോ-ഓപ്പറേറ്റീവ്° ബാങ്ക്° വടക്കേക്കാട്° ബ്രാഞ്ചിലുള്ള ഡെപ്പോസിറ്റ്° സംഖ്യ 1309 രൂപ ലഭിക്കുന്നതിന്° താഴെ പറയുന്നവരാണ്°, അവകാശികളെന്ന്° കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ്° കൊടുക്കുന്നതിന്° ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്°. സമയം കഴിഞ്ഞോ, തപാൽ മാർഗ്°ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര്° | മരിച്ചയാളുമായുള്ള ബന്°ധം | വയസ്° |
|---|---|---|---|
| 1 | കെ. എം. കദീജ | ഭാര്യ | 55 |
| 2 | കെ. ബി. യൂസഫ്° | മകൻ | 34 |
| 3 | കെ. ബി. അസീസ്°സ്° | ,, | 32 |
| 4 | കെ. ബി. സുഹറ | മകൾ | 29 |
| 5 | കെ. ബി. സഫിയ | ,, | 26 |
| 6 | കെ. ബി. അബ്°ദുൾകാദർ | മകൻ | 21 |
| 7 | കെ. ബി. സൈനബ | മകൾ | 18 |

(2)

നമ്പർ എ3-11430/84. 1984 ഒക്ടോബർ 16.

ചാവക്കാട്° താലൂക്ക്°, ഗുരുവായൂർ വില്ലേജിൽ ശ്രീ. അപ്പു ആശാരി എന്നയാൾ മരിച്ചതിനാൽ, ടിയാന്റെ ഭാര്യ കാർത്ത്യായനി അവകാശ സർട്ടിഫിക്കറ്റ്° ആവശ്യപ്പെട്ടുകൊണ്ട്° അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച അപ്പു ആശാരിയുടെ പേരിൽ ചാവക്കാട്° കാത്തലിക്° സിറിയൻ ബാങ്കിൽ ഡെപ്പോസിററുള്ള 102.55 രൂപയും പലിശയും ലഭിക്കുന്നതിന്° താഴെ പറയുന്നവരാണ്° അവകാശികളെന്ന്° കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ്° കൊടുക്കുന്നതിന്° ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്°. സമയം കഴിഞ്ഞോ, തപാൽ മാർഗ്°ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര്° | മരിച്ചയാളുമായുള്ള ബന്°ധം | വയസ്° |
|---|---|---|---|
| 1 | കാർത്ത്യായനി | ഭാര്യ | 50 |
| 2 | വാസു | മകൻ | 30 |
| 3 | ശാന്ത | മകൾ | 28 |
| 4 | ശാരദ | ,, | 25 |
| 5 | കോമളം | ,, | 23 |
| 6 | തങ്കമണി | ,, | 20 |
| 7 | രാധ | ,, | 18 |

(3)

നമ്പർ എ3-8954/78. 1984 ഒക്ടോബർ 16.

ചാവക്കാട്° താലൂക്ക്° മണത്തല വില്ലേജിൽ ഹാജിരകത്ത്° ഇബ്രാഹിംകുട്ടി എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ തെക്കരകത്ത്° ജമീല അവകാശസർട്ടിഫിക്കററ്° ആവശ്യപ്പെട്ടുകൊണ്ട്° അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ഇബ്രാഹിംകുട്ടി എന്നയാൾക്ക്° ചാവക്കാട്° താലൂക്ക്° സപ്ലൈ ആഫീസിൽനിന്നും ലഭിക്കുന്നതിനുള്ള 771 രൂപ 25 പൈസ ലഭിക്കുന്നതിന്° താഴെ പറയുന്നവരാണ്° അവകാശികളെന്ന്° കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ്° കൊടുക്കുന്നതിന്° ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്°. സമയം കഴിഞ്ഞോ തപാൽ മാർഗ്°ഗമോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര്° | | മരിച്ച ആളുമായുള്ള ബന്°ധം | വയസ്° |
|---|---|---|---|---|
| 1 | തെക്കരകത്ത്° ജമീല | | ഭാര്യ | 25 |
| 2 | അഫറ | | മകൾ | 3 1/2 |
| 3 | ബുഷറ | | .. | 2 |
| 4 | ഹാജ്യാരകത്ത്° അബ്°ദുൾകരീം | | സഹോദരൻ | 50 |
| 5 | ,, നബീസ | | സഹോദരി | 55 |
| 6 | ഐസു | | ഇബ്രാഹിംകുട്ടിയുടെ സഹോദരൻ മരിച്ച അബ്°ദുൾ കാദറിന്റെ ഭാര്യ | 42 |
| 7 | ഹൈദരാലി | ,, | മകൻ | 23 |
| 8 | അബുബക്കർ | ,, | ,, | 21 |
| 9 | ഫാത്തിമ | ,, | മകൾ | 17 |
| 10 | കമറുദീൻ | ,, | മകൻ | 15 |
| 11 | പാത്തുമ്മു | | ഇബ്രാഹിംകുട്ടിയുടെ സഹോദരൻ മരിച്ച മൊയ്°തീൻകുഞ്ഞിയുടെ ഭാര്യ | 38 |
| 12 | റംല | ,, | മകൾ | 14 |
| 13 | ഷൈലജ | ,, | ,, | 11 |

രണ്ടും മൂന്നും നമ്പർ മൈനർമാരുടെ രക്ഷിതാവ്° 1-ാം നമ്പർകാരി തെക്കരകത്ത്° ജമീലയും 12, 13 നമ്പർ മൈനർമാരുടെ രക്ഷിതാവ്° 11-ാം നമ്പർകാരി പാത്തുമ്മയും ആകുന്നു.

(ഒപ്പ്°)
തഹശീൽദാർ.

ചാവക്കാട്°.

---

## Mukundapuram Taluk

മുകുന്ദപുരം താലൂക്കാഫീസിൽ നിന്നും പ്രസിദ്°ധപ്പെടുത്തുന്നത്°.

(1)

C6-48/84. 1984 ഒക്ടോബർ 18.

മുകുന്ദപുരം താലൂക്കിൽ മേലൂർ വില്ലേജിൽ പാലപ്പിള്ളി ദേശത്ത്° താമസമായിരുന്ന പയ്യപ്പിള്ളി വീട്ടിൽ കുഞ്ഞപ്പൻ മകൻ വേലായുധൻ എന്നയാൾ 4-10-1983-ാം തീയതി മരണപ്പെട്ടു പോയിട്ടുള്ളതാകുന്നു. വരൾച്ചമൂലം തെങ്ങു നശിച്ചതിന്°, കൃഷി വകുപ്പിൽ നിന്നുമുള്ള ധനസഹായം വാങ്ങുന്നതിന്° പരേതന്റെ നിയമാനുസൃത അവകാശികളുടെ സർട്ടിഫിക്കററു കിട്ടുന്നതിലേക്കാണ്° ടിയാന്റെ ഭാര്യ അപേക്ഷ സമർപ്പിച്ചിട്ടുള്ളത്°. അഞ്ഞൂറു രൂപയിൽ താഴെ മാത്രമേ കിട്ടുന്നുള്ളൂ എന്നറിയുന്നു. അന്വേഷണത്തിൽ പരേതന്റെ നിയമാനുസൃത അവകാശികളായി താഴെ പേരു ചേർത്തവർ മാത്രമേയുള്ളൂ എന്ന്° അറിയുന്നതിനാൽ അപ്രകാരം സർട്ടിഫിക്കററ്° കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത്° ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ താഴെ ഒപ്പിട്ടയാളെ രേഖാമൂലം അറിയിക്കേണ്ടതാകുന്നു. നിശ്°ചിത തീയതി കഴിഞ്ഞും തപാൽ മാർഗ്°ഗമായും വരുന്ന ഹർജികൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ | ഭാര്യ | 48 |
| 2 | അയ്യപ്പൻ | മകൻ | 28 |
| 3 | മോഹനൻ | ,, | 24 |
| 4 | ശാന്ത | മകൾ | 22 |
| 5 | ശശി | മകൻ | 20 |
| 6 | ശ്യാമള | മകൾ | 19 |

(2)

സി6-344/84. 1984 ഒക്ടോബർ 18.

മുകുന്ദപുരം താലൂക്കിൽ മേലൂർ വില്ലേജിൽ താമസമായിരുന്നതും മേലൂർ S.N. യു. പി. സ്കൂൾ ഹെഡ്മാസ്റ്ററുമായിരുന്ന കുന്നപ്പിള്ളി ദേശത്ത് രാമാപാസിൽ കണ്ണുപിള്ള മകൻ വിജയരാജൻ എന്നയാൾ 26-11-1983-ാം തീയതി മരണപ്പെട്ടുപോയിട്ടുള്ളതാകുന്നു. ടിയാന്റെ പേരിലുള്ള ശമ്പളക്കുടിശ്ശിക മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിനാണ് ടിയാന്റെ ഭാര്യ സുശീലാ വിജയരാജൻ എന്നയാൾ അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി അപേക്ഷിച്ചിട്ടുള്ളത്. ആകെ രണ്ടായിരത്തി ഇരുനൂറു രൂപയിൽ താഴെയുള്ള സംഖ്യ മാത്രമേ കിട്ടാനുള്ളൂ എന്നറിയുന്നു. അന്വേഷണത്തിൽ പരേതന്റെ നിയമാനുസൃത അവകാശികളായി താഴെ പേരു ചേർത്തവർ മാത്രമേയുള്ളൂ എന്ന് അറിയുന്നതിനാൽ അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ താഴെ ഒപ്പിട്ടിരിക്കുന്നയാളെ രേഖാമൂലം അറിയിക്കേണ്ടതാകുന്നു. നിശ്ചിത തീയതി കഴിഞ്ഞാൽ തപാൽ മാർഗ്ഗം വരുന്ന ഹർജികൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാധവി | അമ്മ | 55 |
| 2 | സി. കെ. സുശീലാ വിജയരാജൻ | ഭാര്യ | 49 |
| 3 | ആനന്ദം | മകൾ | 29 |
| 4 | അമൃതകുമാരി | ,, | 27 |
| 5 | അശോക കുമാരി | ,, | 26 |
| 6 | ആസാദ് രാജകുമാരൻ | മകൻ | 25 |
| 7 | അജയ രാജകുമാരൻ | ,, | 22 |
| 8 | ആദർശ കുമാരി | മകൾ | 23 |
| 9 | അർജ്ജുനകുമാർ | മകൻ | 20 |
| 10 | അഞ്ജലിദേവി | മകൾ | 17 |
| 11 | അമൂല്യാദേവി | ,, | 16 |

ഇതിൽ മൈനർമാരുടെ രക്ഷിതാവ് രണ്ടാം നമ്പർകാരി സുശീലാ വിജയരാജൻ ആകുന്നു.

താലൂക്കാഫീസ്,
ഇരിങ്ങാലക്കുട.

പി. ഗോപാലകൃഷ്ണൻ,
തഹസിൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-13804/84. 1984 ഒക്ടോബർ 9.

തലപ്പിള്ളി താലൂക്കിൽ എങ്കക്കാട് വില്ലേജിൽ കൊടക്കാടത്ത് അച്യുതൻ നായർ 16-8-1984-ൽ മരിച്ചു. ടിയാന്റെ പെൻഷൻ ബാക്കി, ഫാമിലി പെൻഷൻ എന്നിവ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച്, ടിയാന്റെ ഭാര്യ വെള്ളാങ്കണ്ടത്ത് ചന്ദ്രമതി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചന്ദ്രമതി അമ്മ | ഭാര്യ | 40 |
| 2 | അശോകൻ | മകൻ | 14 |
| 3 | അനിത | മകൾ | 12 |

2, 3, നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരി ആകുന്നു.

മേൽ പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ടിയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

എ4-14081/84. 1984 ഒക്ടോബർ 20.

തലപ്പിള്ളി താലൂക്കിൽ വെള്ളാറ്റഞ്ഞൂർ വില്ലേജിൽ കപ്ലിയൂർ മനക്കൽ വാസുദേവൻ നമ്പൂതിരി ഭാര്യ ഉമാദേവി അന്തർജ്ജനം 21-10-1983-ൽ മരിച്ചു. പരേതയ്ക്ക് ലാന്റ് ട്രൈബ്യൂണലിൽ നിന്നും കിട്ടാനുള്ള സംഖ്യ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാരിയുടെ ഭർത്താവ് വാസുദേവൻ നമ്പൂതിരി, സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർവഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വാസുദേവൻ നമ്പൂതിരി | ഭർത്താവ് | 83 |
| 2 | നാരായണൻ നമ്പൂതിരി | മകൻ | 59 |
| 3 | കൃഷ്ണൻ നമ്പൂതിരി | ,, | 55 |
| 4 | വിഷ്ണു നമ്പൂതിരി | ,, | 49 |
| 5 | വാസുദേവൻ നമ്പൂതിരി | ,, | 47 |
| 6 | ബ്രഹ്മദത്തൻ നമ്പൂതിരി | ,, | 43 |
| 7 | രാമചന്ദ്രൻ നമ്പൂതിരി | ,, | 41 |
| 8 | നങ്ങേമ എന്ന ലീല അന്തർജ്ജനം | മകൾ | 57 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല

താലൂക്കാഫീസ്,
തലപ്പിള്ളി.

(ഒപ്പ്)
തഹസിൽദാർ.

# PALGHAT DISTRICT

## Palghat Taluk

പരസ്യം

(1)

സൂചിക B5-688/84. 1984 സെപ്തംബർ 22.

പാലക്കാട് താലൂക്ക്, പാലക്കാട് III വില്ലേജ് 14/634, G. B. റോഡിൽ താമസിച്ചിരുന്ന ശ്രീ. P. V. രഘുപതി എന്ന ആൾ 8-10-1983-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി R. രാജം സമർപ്പിച്ച ഹർജിയിൻമേൽ അന്വേഷണം

(ബി) ഗ്രൂപ്പ് രീതി അനുസരിച്ച് ഓരോ ഗ്രൂപ്പിലും ഉൾപ്പെട്ട വിവിധ വിഷയങ്ങളും, അവയ്ക്ക് ഓരോന്നിനും ഉള്ള മാക്സിമം മാർക്കും, ഓരോ ഗ്രൂപ്പിലും ജയിക്കാൻ വേണ്ട കുറഞ്ഞ മാർക്കും എത്ര എന്ന് ചുവടെ വ്യക്തമാക്കിയിട്ടുണ്ട്.

| | പരമാവധി മാർക്ക് | ഓരോ ഭാഷയ്ക്കും/ വിഷയത്തിനും കിട്ടിയിരിക്കേണ്ട കുറഞ്ഞ മാർക്ക് | ഗ്രൂപ്പിന് ജയിക്കാൻ വേണ്ട കുറഞ്ഞ മാർക്ക് | ഒന്നാം ക്ലാസിന് വേണ്ട കുറഞ്ഞ മാർക്ക് |
|---|---|---|---|---|
| **ഗ്രൂപ്പ് 'എ' ഭാഷകൾ** | | | | |
| ഒന്നാം ഭാഷ | | | | |
| ഭാഗം 1 | 50 | 20 | | |
| ഭാഗം 2 | 50 | | | |
| രണ്ടാം ഭാഷ | | | | |
| ഇംഗ്ലീഷ് | | | | |
| ഒന്നാം പേപ്പർ | 50 | 20 | | |
| രണ്ടാം പേപ്പർ | 50 | | | |
| മൂന്നാം ഭാഷ | | | | |
| ഹിന്ദി | 50 | 10 | | |
| **ഗ്രൂപ്പ് 'ബി' സബ്ജക്ട്സ്** | | | | |
| സാമൂഹ്യപാഠങ്ങൾ : | | | | |
| ഒന്നാം പേപ്പർ : | | | | |
| ചരിത്രവും പൗരധർമ്മവും | 50 | 20 | | |
| രണ്ടാം പേപ്പർ : | | | | |
| സാമ്പത്തികശാസ്ത്രവും ഭൂമിശാസ്ത്രവും | 50 | | | |
| ഊർജതന്ത്രം : | 50 | | 120 | 360 മാർക്ക് വാങ്ങി രണ്ടു ഗ്രൂപ്പിനും ഒരുമിച്ച് വിജയിച്ചിട്ടുള്ളത്. |
| രസതന്ത്രം : | 50 | 30 | | |
| ജീവശാസ്ത്രം : | 50 | | | |
| കണക്ക് : | | | | |
| ഒന്നാം പേപ്പർ : | 50 | 20 | | |
| രണ്ടാം പേപ്പർ : | 50 | | | |
| ആകെ | 600 | | 210 | 360 |

(സി) ഭാഷാഗ്രൂപ്പിന് ജയിക്കാൻ വേണ്ട ഏറ്റവും കുറഞ്ഞ മാർക്ക് 90/250-ഉം സബ്ജക്റ്റ് ഗ്രൂപ്പിന് ജയിക്കാൻ വേണ്ട ഏറ്റവും കുറഞ്ഞ മാർക്ക് 120/350-ഉം ആകുന്നു. ഒരു ഗ്രൂപ്പിൽ ഉൾപ്പെട്ട ഭാഷയ്ക്കും വിഷയത്തിനും പ്രത്യേകമായി കുറഞ്ഞ മാർക്ക് ഉണ്ടായിരിക്കും. ഒരു ഗ്രൂപ്പ് ജയിക്കുന്നതിന് ആ ഗ്രൂപ്പിൽ ഉൾപ്പെട്ട എല്ലാ പേപ്പറുകളും എഴുതേണ്ടതുമാകുന്നു.

(ഡി) ആദ്യമായി എസ്. എസ്. എൽ. സി. പരീക്ഷാർത്ഥിയായി വരുന്ന വിദ്യാർത്ഥികൾ രണ്ട് ഗ്രൂപ്പിനും ഒരുമിച്ച് എഴുതേണ്ടതാണ്.

(ഇ) ആദ്യതവണ പരീക്ഷ എഴുതുന്ന വിദ്യാർത്ഥികൾ രണ്ട് ഗ്രൂപ്പിലും ഉൾപ്പെട്ട എല്ലാ പേപ്പറുകൾക്കും എഴുതേണ്ടതും തുടർന്നുള്ള തവണകളിൽ നേരത്തെ തോറ്റിട്ടുള്ള ഏതെങ്കിലും ഗ്രൂപ്പിലെ എല്ലാ പേപ്പറുകൾക്കും എഴുതേണ്ടതുമാണ്.

കുറിപ്പ്: 1. ഒരു ഗ്രൂപ്പിൽപ്പെട്ട ഒരു പേപ്പറിനുമാത്രം പരീക്ഷ എഴുതുവാൻ അനുവദിക്കുന്നതല്ല.

2. രണ്ടുഗ്രൂപ്പുകൾക്കും എഴുതുന്ന വിദ്യാർത്ഥികളെ "ഫുൾകോഴ്സ്" പരീക്ഷാർത്ഥികളായും ഏതെങ്കിലും ഒരു ഗ്രൂപ്പിന് മാത്രമായി (എയോ, ബിയോ) എഴുതുന്ന വിദ്യാർത്ഥികളെ ഗ്രൂപ്പ് കംപാർട്ടുമെന്റൽ പരീക്ഷാർത്ഥികളായും കണക്കാക്കിയിരിക്കുന്നു.

3. ഏതെങ്കിലും ഒരു ഗ്രൂപ്പിനുമാത്രം പരാജയപ്പെട്ട് വീണ്ടും പരീക്ഷ എഴുതുന്നവർ തോറ്റ ഗ്രൂപ്പിനുമാത്രം പരീക്ഷ എഴുതേണ്ടതും ഓരോ വിഷയത്തിനും അതുൾക്കൊള്ളുന്ന ഗ്രൂപ്പിനും നിശ്ചയിച്ചിട്ടുള്ള ഏറ്റവും കുറഞ്ഞ മാർക്കുകൾ നേടുകയും ചെയ്താൽ മാത്രമേ ആ ഗ്രൂപ്പിൽ വിജയിക്കുകയുള്ളൂ.

രണ്ട് ഗ്രൂപ്പുകളും ഒരുമിച്ച് ജയിക്കുകയും ആകെയുള്ള 600 മാർക്കിൽ 360-ൽ കുറയാത്ത മാർക്ക് നേടുകയും ചെയ്യുന്ന പരീക്ഷാർത്ഥികൾക്ക് ഒന്നാം ക്ലാസ് നൽകുന്നതാണ്. ഏതെങ്കിലുമൊരു പേപ്പറിന് പരീക്ഷ എഴുതാതിരുന്നാൽ ആ ഗ്രൂപ്പിന് ജയിക്കാൻ വേണ്ട മാർക്ക് നേടിയാൽപോലും ജയിക്കുവാനുള്ള അർഹത ഉണ്ടായിരിക്കുന്നതല്ല.

IV. പരീക്ഷയ്ക്ക് ഇരിക്കുന്നതിനുള്ള യോഗ്യതകൾ

ഈ പരീക്ഷ ചുവടെ ചേർത്തിരിക്കുന്ന വിഭാഗത്തിൽപ്പെടുന്ന പരീക്ഷാർത്ഥികളെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

(എ) ഹൈസ്കൂൾ ഹെഡ്മാസ്റ്റർമാർ അയക്കുന്ന സ്കൂൾ പരീക്ഷാർത്ഥികൾ

കുറിപ്പ്:—1-12-1984-ൽ പത്താം സ്റ്റാൻഡേർഡിൽ ഹാജരുള്ള എല്ലാ വിദ്യാർത്ഥികളെയും പരീക്ഷയ്ക്ക് അയക്കാവുന്നതാണ്. [ഖണ്ഡിക 10 (സി) കൂടി നോക്കുക]. രക്ഷകർത്താവിന്റെ പ്രതിമാസവരുമാനം 500 രൂപയ്ക്കു താഴെ വരുന്നതും എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ഉയർന്ന മാർക്കു വാങ്ങി വിജയിക്കുകയും ചെയ്യുന്ന വിദ്യാർത്ഥികൾക്ക് മെറിറ്റ് സ്കോളർഷിപ്പിന് അർഹത ഉണ്ടായിരിക്കും.

(ബി) നിലവിലുള്ള പദ്ധതിപ്രകാരം തോറ്റിട്ടുള്ള പരീക്ഷാർത്ഥികൾ.

കുറിപ്പ്:—നേരത്തെ ചേർന്നിട്ടുള്ള പരീക്ഷ(യിൽ) (കളിൽ) ഏതെങ്കിലും ഒരു ഗ്രൂപ്പിന് ജയിക്കാൻ കഴിഞ്ഞിട്ടില്ലാത്തവർക്ക് ഗ്രൂപ്പ് കമ്പാർട്ടുമെന്റൽ പരീക്ഷാർത്ഥികളായി മാത്രമേ ചേരാൻ ഒക്കുകയുള്ളൂ. [ഖണ്ഡിക മൂന്ന് (ഇ) നോക്കുക.] മുൻപരീക്ഷയിലോ പരീക്ഷകളിലോ രണ്ടു ഗ്രൂപ്പിനും ചേർന്ന് തോറ്റിട്ടുള്ളവർക്ക് രണ്ടു ഗ്രൂപ്പിനും ഒരുമിച്ചോ ഏതെങ്കിലും ഒരു ഗ്രൂപ്പിന് മാത്രമായോ ചേരാവുന്നതാണ്. സബ്ജക്ട് മിനിമം നിർബന്ധമാക്കിയ 1984 മാർച്ചിനു മുമ്പ് ഏതെങ്കിലും ഗ്രൂപ്പിനു ജയിച്ചിട്ടുള്ളവർ തോറ്റഗ്രൂപ്പിനു [illegible] അപേക്ഷിച്ചാൽ മതി. ഈ ഗ്രൂപ്പിന് സബ്ജക്ട് മിനിമം ബാധകമാണ്.

(സി) 1983-84-ലോ അതിനുമുൻപോ, അധ്യയനം പൂർത്തിയാക്കിയ സ്കൂൾ പരീക്ഷാർത്ഥികളും ഹാജർ കുറവുമൂലമോ സാധുവായ മററ് കാരണങ്ങളാലോ പരീക്ഷാർത്ഥികളാകാൻ കഴിയാതെ വന്നിട്ടുള്ള സ്കൂൾ വിദ്യാർത്ഥികളും.

കുറിപ്പ്: അവർ ഹാജരിൽ വന്നിട്ടുള്ള കുറവ് 1984-85 അധ്യയനവർഷത്തിൽ പരിഹരിച്ചിരിക്കണം. [ഖണ്ഡിക 5 (സി) നോക്കുക] അവർ നേരത്തേ പത്താം സ്റ്റാൻഡേർഡിൽ പഠിച്ചിരുന്നപ്പോൾ ബുക്കിനുള്ള പണം അടച്ചിട്ടില്ലെങ്കിൽ, ബുക്കിനുള്ള പണവും ഫീസും അടയ്ക്കണം. ചീഫ് സൂപ്രണ്ടുമാർ പ്രസ്തുത പരീക്ഷാർത്ഥികളുടെ ബുക്കുകൾ, സ്കൂൾ പരീക്ഷാർത്ഥികളുടേതു പോലെ തയ്യാറാക്കി അതിൽ ഹാജർ നികത്തിയ വിവരം രേഖപ്പെടുത്തി 'എ' ലിസ്റ്റിനോടുകൂടി അയക്കണം.

(ഡി) നിർത്തലാക്കിയ പദ്ധതിപ്രകാരം പരീക്ഷ എഴുതി തോററിട്ടുള്ളവർക്ക് (മുഴുവനായോ, ഭാഗികമായോ) ഫുൾ കോഴ്സ് പരീക്ഷാർത്ഥികളായി മാത്രമേ ചേരാൻ സാധിക്കുകയുള്ളു.

(ഇ) അറബി (ഹയർ) പരീക്ഷയോ, അഫ്സൽ-ഉൽ-ഉലമ പരീക്ഷയോ ജയിച്ചിട്ടുള്ള അറബി അധ്യാപകർക്ക് പ്രൈവററ് പരീക്ഷാർത്ഥികളായി ഈ പരീക്ഷയ്ക്ക് അപേക്ഷിക്കാവുന്നതാണ്. [20-11-1967-ലെ ഗവൺമെൻറ് ഉത്തരവ് (എം. എസ്സ്) 1481/67/എഡ്യൂ.] പ്രൈവററ് ഓവറേജ്ഡ് പരീക്ഷാർത്ഥികൾക്ക് നൽകുന്നതുപോലെ ഇവർക്കും എസ്. എസ്. എൽ. സി. നൽകും. അവർ സർട്ടിഫിക്കററ് പുസ്തകത്തിന്റെ വില ഒടുക്കേണ്ടതാണ്. (രൂപ രണ്ട്).

(എഫ്) ഇൻഡ്യൻ ആർമി സർട്ടിഫിക്കററ് ഓഫ് എഡ്യൂക്കേഷൻ (ഒന്നാംക്ലാസ്) ജയിച്ചിട്ടുള്ളവർ നിലവിലുള്ള പദ്ധതിപ്രകാരമുള്ള ഒന്നാംഭാഷ മാത്രം എഴുതിയാൽ മതിയാവുന്നതും അപ്രകാരം എഴുതി 40% മാർക്ക് വാങ്ങിയാൽ അവർ സിവിൽ എംപ്ലോയ്മെൻറിനുമാത്രം യോഗ്യത നേടിയതായി പ്രഖ്യാപിക്കുന്നതാണ്. അപേക്ഷയോടൊപ്പം അവർക്ക് ലഭിച്ചിട്ടുള്ള ആർമി സർട്ടിഫിക്കററുകൂടി ഹാജരാക്കേണ്ടതാണ്. എസ്. എസ്. എൽ. സി. ബുക്കിന്റെ വില (രണ്ട് രൂപ) ഒടുക്കേണ്ടതില്ല.

(ജി) തിരുവിതാംകൂറിലേയോ, തിരു: കൊച്ചിയിലേയോ അല്ലെങ്കിൽ മദ്രാസിലേയോ, എസ്. എസ്. എൽ. സി. യോ തത്തുല്യമായ മററ് പരീക്ഷയോ, ഹിന്ദി ഒരു വിഷയമല്ലാതിരുന്നിട്ടുണ്ടെങ്കിൽ പാസ്സായിട്ടുള്ളവർക്ക് നിലവിലുള്ള സ്കീമിലെ ഹിന്ദി പേപ്പർ മാത്രം എഴുതാൻ അനുവദിക്കുന്നതാണ്. 35% മാർക്ക് വാങ്ങിയാൽ അവർ ജയിച്ചതായി ഒരു സർട്ടിഫിക്കററ് നൽകുന്നതാണ്. എസ്. എസ്. എൽ. സി. ബുക്കിന്റെ വില ഒടുക്കേണ്ടതില്ല.

(എച്ച്) സംസ്ഥാനത്തിനകത്ത് അംഗീകാരമുള്ള ഹൈസ്കൂളിലെ ആറാം ഫാറമോ പത്താം ക്ലാസുവരെയോ പഠിച്ചിട്ടുള്ള യുദ്ധകാല സർവ്വീസുള്ള ജവാൻമാർക്ക് പ്രൈവററ് ഫുൾ കോഴ്സ് പരീക്ഷാർത്ഥികളായി അപേക്ഷിക്കാവുന്നതാണ്. പരീക്ഷാഫീസിൽനിന്നും ആർക്കും ഇളവ് ഉണ്ടായിരിക്കുന്നതല്ല. പ്രൈവററ് ഓവർ ഏജ്ഡ് വിദ്യാർത്ഥികൾക്ക് നൽകുന്നതുപോലെ ഇവർക്കും എസ്. എസ്. എൽ. സി. നൽകും. എസ്. എസ്. എൽ. സി. ബുക്കിന്റെ വില രണ്ട് രൂപ ഒടുക്കേണ്ടതാണ്.

കുറിപ്പ്:
1. പട്ടാളത്തിൽ സേവനം അനുഷ്ഠിക്കുകയും എന്നാൽ യുദ്ധകാല സർവ്വീസ് ഇല്ലാതിരിക്കുകയും ചെയ്യുന്നവർക്ക് അപേക്ഷിക്കുവാൻ അർഹതയില്ല. ഈ വിഭാഗത്തിൽ വരുന്നവർ അവർ യുദ്ധകാല സർവ്വീസിൽ ചേരുന്നതിനുമുൻപ് പഠിച്ചിരുന്ന സ്കൂൾ മേധാവിയുടെ പക്കൽനിന്നും പത്താം ക്ലാസ്സ് വരെയോ ആറാം ഫാറം വരെയോ പഠിച്ചുവെന്നുള്ളതിന് ഒരു സാക്ഷ്യപത്രംകൂടി ഹാജരാക്കേണ്ടതാണ്.
2. അപേക്ഷയോടൊപ്പം പിരിച്ചുവിടൽ സർട്ടിഫിക്കററ് (അസ്സൽ) കൂടി ഉൾപ്പെടുത്തിയിരിക്കണം. അപ്രകാരം പിരിച്ചുവിട്ടത് അനാശാസ്യനടപടികൾ മൂലമല്ലെങ്കിൽ മാത്രമേ അവരെ പരീക്ഷയ്ക്ക് ചേരാൻ അനുവദിക്കൂ.

(ഐ) ദക്ഷിണഭാരത ഹിന്ദിപ്രചാരസഭ നൽകിയിട്ടുള്ള രാഷ്ട്രഭാഷാ സർട്ടിഫിക്കററോ, തിരുവിതാംകൂർ/കേരളാ ഹിന്ദിപ്രചാരസഭ നൽകിയിട്ടുള്ള ഹിന്ദി ഭൂഷൺ സർട്ടിഫിക്കററോ, കേരളാ യൂണിവേഴ്സിററി നൽകിയിട്ടുള്ള ഹിന്ദി വിദ്വാൻ സർട്ടിഫിക്കററോ ലഭിച്ചിട്ടുള്ള അധ്യാപകർക്കും അപേക്ഷിക്കാവുന്നതാണ്.

കുറിപ്പ്:
1. അപേക്ഷയോടൊപ്പം പ്രസ്തുത സർട്ടിഫിക്കററിന്റെ അസ്സൽ ഉൾപ്പെടുത്തിയിരിക്കണം.
2. അധ്യാപകർ ജോലിനോക്കുന്ന സ്കൂളിന്റെ മേധാവി അപേക്ഷ സാക്ഷ്യപ്പെടുത്തിയിരിക്കണം. [ഖണ്ഡിക 5 (ബി) 2 നോക്കുക]
3. പരീക്ഷാഫീസും എസ്. എസ്. എൽ. സി. ബുക്കിന്റെ വിലയും ഒടുക്കേണ്ടതാണ്.

(ജെ) വിദ്യാഭ്യാസവകുപ്പിന്റെ കീഴിലുള്ള അംഗീകൃതസ്കൂളുകളിലെ ഫുൾടൈം അധ്യാപകർക്കും ഹരിജൻ വെൽഫെയർ വകുപ്പിലേയും, ഫിഷറീസ് വകുപ്പിലേയും, മൂന്നു കൊല്ലത്തിൽ കുറയാത്ത (തുടർച്ചയായോ ഭാഗികമായോ) അംഗീകൃതസർവ്വീസുള്ള ഫുൾടൈം അധ്യാപകർക്കും അപേക്ഷിക്കാവുന്നതാണ് (അപേക്ഷ അയക്കേണ്ട അവസാനദിവസംവരെയുള്ള സർവ്വീസ് ഇവിടെ കണക്കാക്കാവുന്നതാണ്). അവർ അപേക്ഷയോടൊപ്പം ആ സ്കൂൾ ഉൾപ്പെട്ട ഉപ/ജില്ലാ വിദ്യാഭ്യാസ ആഫീസറിൽനിന്നും ലഭിച്ചിട്ടുള്ള സർവ്വീസ് സർട്ടിഫിക്കററ് കൂടി ഹാജരാക്കേണ്ടതാണ്. അപേക്ഷയിൽ സ്കൂൾ മേധാവിയും ഒപ്പു വയ്ക്കേണ്ടതാണ്. (സർവ്വീസ് സർട്ടിഫിക്കററിൽ അവരെ സംബന്ധിക്കുന്ന ഫുൾടൈം സർവ്വീസിന്റെ തീയതികൾ വ്യക്തമായി കാണിച്ചിരിക്കണം.) അപ്രകാരം ഒപ്പിട്ടു ലഭിക്കുന്ന സർട്ടിഫിക്കററ് സമയപരിധിക്കുള്ളിൽ ഹാജരാക്കിയിട്ടുണ്ടെന്ന് അപേക്ഷകർ ഉറപ്പുവരുത്തേണ്ടതാണ്.

(കെ) പരീക്ഷ ആരംഭിക്കുന്ന മാസത്തിലെ (മാർച്ച്/ഏപ്രിൽ) ആദ്യ ദിവസം 17 വയസ്സ് തികഞ്ഞിട്ടുള്ള പ്രായപരിധി കടന്ന അപേക്ഷകർ പ്രൈവററായി വരുന്ന പ്രായാധിക്യം ഉള്ളവരെ എല്ലാ വർഷവും മാർച്ച്/ഏപ്രിൽ മാസം നടക്കുന്ന എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് എഴുതുന്നതിന് താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമായി, പ്രൈവററ് പരീക്ഷാർത്ഥികളായി കണക്കാക്കുന്നതാണ്. [4-3-1971-ലെ ഗവൺമെൻറ് ഉത്തരവ് (എം. എസ്.) 105/71/എസ്. എഡ്യൂ., 20-5-1974-ലെ ഗവൺമെൻറ് ഉത്തരവ് 89/74/ജ. എഡ്യൂ].

1. ഇവരെ ഫുൾകോഴ്സായി മാത്രമേ ആദ്യ തവണ എഴുതാൻ അനുവദിക്കൂ.
2. അവർ ഏതെങ്കിലും സ്കൂളിൽ പഠിച്ചിരുന്നെങ്കിൽ ററി. സി. യോ, (അസ്സൽ) അഡ്മിഷൻ രജിസ്റ്ററിന്റെ പ്രസക്തമായ പകർപ്പോ അല്ലെങ്കിൽ വയസ്സ് തെളിയിക്കുന്നതിന് രജിസ്ട്രാറിൽ നിന്നും ലഭിച്ച സർട്ടിഫിക്കററോ ഹാജരാക്കേണ്ടതാണ്.
3. ഫീസ് ഒടുക്കുന്നതിൽനിന്നും ആരെയും ഒഴിവാക്കുന്നതല്ല.
4. പരീക്ഷ എഴുതുന്നതിന് യോഗ്യനാണെന്ന് തെളിയിക്കുന്ന ഒരു സർട്ടിഫിക്കററ് പരീക്ഷ എഴുതുവാൻ തെരഞ്ഞെടുത്ത സ്കൂൾ മേധാവിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.
5. സ്വദേശം കേരളത്തിലാണെന്നോ അല്ലെങ്കിൽ കഴിഞ്ഞ മൂന്നു വർഷമായി കേരളത്തിൽ സ്ഥിരതാമസമായിട്ടുള്ള ആളാണെന്നോ തെളിയിക്കുന്ന തഹശീൽദാരിൽനിന്നും ലഭിച്ച സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഹാജരാക്കിയിരിക്കണം.

സി. ആദ്യമായി പരീക്ഷാർത്ഥികളായി വരുന്ന വിദ്യാർത്ഥികൾ [ഖണ്ഡിക 4 (സി) നോക്കുക]. അവരുടെ അപേക്ഷയും, ഫീസും, അവർ നേരത്തേ പഠിച്ചിരുന്ന സ്കൂൾ മേധാവിയെ ഏൽപ്പിക്കേണ്ടതാണ്.

കുറിപ്പ്.—1. പ്രസ്തുത സ്കൂളുകൾ പരീക്ഷാകേന്ദ്രങ്ങളല്ലെങ്കിൽ അവിടെ ലഭിച്ച അപേക്ഷകളും സർട്ടിഫിക്കറ്റ് പുസ്തകങ്ങളും, ചെലാനും, എ. സി. ലിസ്റ്റുകളും പ്രസ്തുത കുട്ടികൾ തെരഞ്ഞെടുത്തിട്ടുള്ള പരീക്ഷാകേന്ദ്രങ്ങളിലേക്ക് അവസാന ദിവസത്തിന് മുൻപ് അയച്ചുകൊടുക്കേണ്ടതാണ്. [ഇത് ഖണ്ഡിക 4 (സി) യിൽ ഉൾപ്പെടുന്നവർക്ക് മാത്രമുള്ളതാകുന്നു].

2. അൺ എയിഡഡ് സ്കൂളുകളിൽനിന്നും അയയ്ക്കുന്ന കുട്ടികളുടെ എ. ബി. ലിസ്റ്റും, ചെലാനും, പ്രസ്തുത സ്കൂൾ പരീക്ഷാകേന്ദ്രമല്ലാത്തപക്ഷം, പരീക്ഷാഭവൻ ആഫീസിലേക്ക് നേരിട്ട് അയയ്ക്കേണ്ടതാണ്.

3. പ്രൈവറ്റ് പരീക്ഷാർത്ഥികളെ സംബന്ധിക്കുന്ന എ. ബി. ലിസ്റ്റും, ചെലാനും, എസ്. എസ്. എൽ. സി. പുസ്തകവും അപേക്ഷകളും അതിലേയ്ക്കായി നിശ്ചയിച്ചിട്ടുള്ള അവസാന ദിവസത്തിനുമുൻപ് പരീക്ഷാഭവൻ ആഫീസിലേക്ക് അയച്ചുതരേണ്ടതാണ്.

4. എസ്.എസ്.എൽ.സി. പുസ്തകം യാതൊരു കാരണവശാലും പരീക്ഷാർത്ഥിയുടെ കൈയിൽ കൊടുത്തയയ്ക്കുവാൻ പാടുള്ളതല്ല.

5. 1985 മാർച്ചിലെ എസ്.എസ്.എൽ.സി. പരീക്ഷയ്ക്കു ചേരുന്ന സ്കൂൾവിദ്യാർത്ഥികളെ പരീക്ഷയ്ക്ക് ഹാജരാകുന്ന വിവരം സർട്ടിഫിക്കറ്റ് പുസ്തകത്തിലെ നാലാംപുറത്ത് അഞ്ചാം ഖണ്ഡികയിൽ ചേർക്കേണ്ടതും ശരിയായി സാക്ഷ്യപ്പെടുത്തേണ്ടതുമാണ്. സ്കൂളിൽനിന്നും നേരിട്ട് പരീക്ഷയ്ക്ക് വരുന്ന വിദ്യാർത്ഥികളുടെ സർട്ടിഫിക്കറ്റ് പുസ്തകം 30-3-1985-ന് മുമ്പ് അതാതു ജില്ലാ വിദ്യാഭ്യാസ ആഫീസർമാരെ ഏൽപ്പിക്കേണ്ടതാണ്.

VI (എ) പരീക്ഷാ ഫീസുകൾ :

പരീക്ഷാ ഫീസുകൾ താഴെ ചേർത്തിരിക്കുന്നു :

| | | രൂപ |
|---|---|---|
| (എ) | ഫുൾ കോഴ്സ് | 15.00 |
| (ബി) | ഒരു ഗ്രൂപ്പിന് ('എ' യോ 'ബി' യോ) | 10.00 |
| (സി) | ഒന്നാം ഭാഷ മാത്രം | 4.00 |
| (ഡി) | ഹിന്ദി മാത്രം | 3.00 |
| (ഇ) | താമസിച്ച് ഒടുക്കുന്നതിനുള്ള പിഴ | 1.00 |

(എഫ്) ഒരു കാരണവശാലും പരീക്ഷാ ഫീസ് നേരിട്ട് തുകയായോ, ചെക്കായോ, മണിയോർഡറായോ, പോസ്റ്റൽ ഓർഡറായോ, മറ്റു വിധത്തിലോ ഈ ഓഫീസിലേക്ക് അയയ്ക്കുവാൻ പാടില്ല.

(ജി) ഒരിക്കൽ ഒടുക്കിയ പരീക്ഷാ ഫീസ് യാതൊരു കാരണവശാലും തിരിച്ചുകൊടുക്കുകയോ അതു തുടർന്നുവരുന്ന പരീക്ഷകൾക്ക് കണക്കാക്കുകയോ ചെയ്യുന്നതല്ല.

(എച്ച്) സംസ്ഥാനത്തിന് പുറത്തുള്ളതും പ്രൈവറ്റായി പരീക്ഷ എഴുതുവാൻ വരുന്നതുമായ പരീക്ഷാർത്ഥികൾ പരീക്ഷാഫീസ് "077 ബി. എ. പരീക്ഷാ ഫീസ് 155A" എന്ന അക്കൗണ്ട് ശീർഷകത്തിൽ ഏതെങ്കിലും സ്റ്റേറ്റ് ബാങ്കിന്റെ ശാഖയിൽ ഒടുക്കേണ്ടതും അപേക്ഷയും, ചെലാനും, എസ്.എസ്.എൽ.സി. പുസ്തകവും മറ്റും അവർ നിശ്ചയിച്ചിട്ടുള്ള പരീക്ഷാകേന്ദ്രത്തിലെ ഹെഡ്മാസ്റ്റർമാർക്ക് അയച്ചുകൊടുക്കേണ്ടതാണ്. പ്രസ്തുത അപേക്ഷ നിശ്ചിത തീയതിക്കകം ഹെഡ്മാസ്റ്റർമാർക്ക് ലഭിച്ചിരിക്കണം. താമസിച്ച് ലഭിക്കുന്ന അപേക്ഷകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(ഐ) കേരളത്തിനു വെളിയിൽ താമസിക്കുന്ന പരീക്ഷാർത്ഥികളൊഴികെ ആരും സ്വന്തംപേരിൽ പരീക്ഷാ ഫീസ് ആഫീസിലേക്ക് അയയ്ക്കുവാൻ പാടില്ലാത്തതാകുന്നു. അപ്രകാരം ലഭിക്കുന്ന ചെലാൻ സ്വീകരിക്കുന്നതല്ല.

(ബി) പരീക്ഷാഫീസുകളിൽ നിന്നും ഒഴിവാക്കൽ :

(എ) ഗവ: സ്കൂളിൽനിന്നോ, എയ്ഡഡ് സ്കൂളുകളിൽനിന്നോ ആദ്യമായി പത്താം ക്ലാസിലെ പഠിത്തം പൂർത്തിയാക്കി, പരീക്ഷാർത്ഥികളായി വരുന്ന വിദ്യാർത്ഥികളെ പരീക്ഷാ ഫീസിൽനിന്നും ഒഴിവാക്കിയിരിക്കുന്നു. (24-10-1970-ലെ ഗവ: ഉത്തരവ് എം. എസ്. നമ്പർ 532/70 എസ്. എഡ്യു.). അപ്രകാരം വരുന്ന പരീക്ഷാർത്ഥികൾ അദ്ധ്യയന വർഷം അവസാനം പത്താം ക്ലാസ്സിൽ ഒന്നാംവർഷ വിദ്യാർത്ഥികൾ ആയിരിക്കണം. (18-2-1974-ലെ ഗവ: ഉത്തരവ് എം. എസ്. നമ്പർ 30/74/ജി. എഡ്യു.).

(ബി) പട്ടികജാതിയിൽപ്പെട്ടവരും വെൽഫെയർ ഡയറക്ടർ പ്രസിദ്ധപ്പെടുത്തുന്നതനുസരിച്ച് കുടുംബവിയു മതം മാറി വന്നവരും ഉൾപ്പെടെ മറ്റു അർഹതയുള്ള വർഗ്ഗത്തിൽപ്പെട്ടവരും പരീക്ഷ എഴുതുന്നതിന് ആദ്യത്തെ രണ്ട് പ്രാവശ്യത്തിലേക്ക് ഫീസ് ഒടുക്കേണ്ടതില്ല. ഒന്നാം തവണ പരീക്ഷ എഴുതി തോറ്റവർ മൂന്നുകൊല്ലത്തിനകം രണ്ടാം തവണയും പരീക്ഷ എഴുതുന്നുവെങ്കിൽ മാത്രമേ പ്രസ്തുത ആനുകൂല്യം ലഭ്യമാകൂ. പട്ടികവർഗ്ഗത്തിൽപ്പെട്ട വിദ്യാർത്ഥികൾക്ക് ഫീസില്ലാതെ അഞ്ചുവർഷം പരീക്ഷ എഴുതാവുന്നതാണ്. (25-2-1981-ലെ ഗവ: ഉത്തരവ് ആർ. റ്റി. 680/81 ജി. എഡ്യു.).

(സി) പത്താം ക്ലാസ്സിലെ പഠിത്തം പൂർത്തിയാക്കിയിട്ടുള്ള മാഹിയിലെയും ലക്ഷദ്വീപിലെയും വിദ്യാർത്ഥികൾക്ക് ആദ്യതവണ പരീക്ഷ എഴുതുന്നതിന് ഫീസ് ഇളവുണ്ടായിരിക്കും. പട്ടികജാതിക്കാർക്കും പട്ടികവർഗ്ഗക്കാർക്കും രണ്ടുതവണ ഫീസ് കൂടാതെ പരീക്ഷ എഴുതാവുന്നതാണ്. (17-6-1971-ലെ ഗവ: ഉത്തരവ് ആർ. റ്റി. 1367/71/എസ്. എഡ്യു.).

(ഡി) അംഗീകാരമില്ലാത്ത സ്കൂളുകളിൽനിന്ന് പത്താം ക്ലാസ്സിലെ പഠിത്തം പൂർത്തിയാക്കിയിട്ടുള്ളവർ (പട്ടികജാതി, പട്ടികവർഗ്ഗത്തിൽപ്പെട്ടവരും, കുടുംബികൾ ഉൾപ്പെടെ മതപരിവർത്തനം നടത്തിയവരും ഉൾപ്പെടെയുള്ളവർ ഒഴികെ) പരീക്ഷ എഴുതുന്നതിനായി ഫീസ് ഒടുക്കേണ്ടതാണ്.

(സി) എസ്.എസ്.എൽ.സി. പുസ്തകത്തിന്റെ വില :

അപേക്ഷകരുൾപ്പെടെയുള്ള പ്രൈവറ്റ് പരീക്ഷാർത്ഥികൾ അപേക്ഷയോടൊപ്പം സർട്ടിഫിക്കറ്റിന്റെ വിലയായി രണ്ടു രൂപ പരീക്ഷാകേന്ദ്രത്തിലെ ഹെഡ്മാസ്റ്റർമാരെ ഏൽപ്പിക്കേണ്ടതാണ്.

നിർത്തലാക്കിയ പദ്ധതിപ്രകാരം പരീക്ഷ എഴുതി തോറ്റിട്ടുള്ളവരും എസ്. എസ്. എൽ. സി. സർട്ടിഫിക്കറ്റിന്റെ ഡ്യൂപ്ലിക്കേറ്റ് കോപ്പിമാത്രം കൈവശമുള്ളവരും പുതുതായി വാങ്ങേണ്ടുന്ന സർട്ടിഫിക്കറ്റ് ബുക്കിന് രണ്ടുരൂപാ ഒടുക്കേണ്ടതാണ്.

കുറിപ്പ്:—ഹെഡ്മാസ്റ്റർമാർ സർട്ടിഫിക്കറ്റ് ബുക്കിന്റെ വില ശേഖരിച്ച് "077 ബി (സി) അദർ റെസീറ്റ്സ്" എന്ന ശീർഷകത്തിൽ പ്രത്യേകമായി ഖജനാവിൽ ഒടുക്കേണ്ടതും അപ്രകാരം രൂപാ ഒടുക്കിയിട്ടുള്ള പരീക്ഷാർത്ഥികളുടെ പേരുവിവരവും പുതിയ ബുക്ക് ആവശ്യമുള്ളവരുടെ പേർവിവരവും അതിലേക്ക് നിശ്ചയിച്ചിട്ടുള്ള സ്റ്റേറ്റ്മെന്റിൽ തയ്യാറാക്കി അപേക്ഷകളോടൊപ്പം അയയ്ക്കേണ്ടതാകുന്നു.

VII. അന്ധ-ബധിര-മൂകർക്കും അസ്ഥിസംബന്ധമായ (ഓർത്തോപീഡിക്കൽ) അംഗവൈകല്യം സംഭവിച്ചവർക്കും നൽകുന്ന ആനുകൂല്യങ്ങൾ:

(എ) കാഴ്ച നഷ്ടപ്പെട്ട പരീക്ഷാർത്ഥികളെ ഗ്രാഫ്, ഡ്രായിംഗ് തുടങ്ങിയ ചോദ്യങ്ങളിൽ നിന്നും ഒഴിവാക്കുന്നതാണ്. ബ്രെയിലി സിസ്റ്റത്തിൽ ഉത്തരങ്ങൾ തയ്യാറാക്കേണ്ടതുകൊണ്ട് അവർക്ക് ഓരോ മണിക്കൂറിനും 15 മിനിറ്റ് വീതം സമയം അധികമായി നൽകുന്നതാണ്. പൊതുപരീക്ഷയ്ക്കുവരുന്ന കാഴ്ച നഷ്ടപ്പെട്ടവർക്ക് ഉത്തരം കേട്ടെഴുതുന്നതിന് മറ്റൊരാളുടെ സഹായം അനുവദിക്കുന്നതും അപ്രകാരം സഹായിക്കുന്ന ആളിന് പേപ്പറിന് അഞ്ചുരൂപ പ്രതിഫലം നൽകുന്നതുമാണ്. ഒരാളുടെ സഹായത്തോടുകൂടി എസ്. എസ്. എൽ. സി. പരീക്ഷ എഴുതുന്ന കാഴ്ചനഷ്ടപ്പെട്ട പരീക്ഷാർത്ഥിക്ക് ഓരോ പേപ്പറിനും മണിക്കൂർ ഒന്നിന് പത്തു മിനിറ്റ് വീതം അധികസമയം നൽകുന്നതാണ്. അങ്ങനെ സഹായത്തിനായി നിയോഗിക്കപ്പെടുന്ന ആൾ താൻ നിയോഗിക്കപ്പെട്ടിരിക്കുന്ന പരീക്ഷയ്ക്ക് സമാനമായ പരീക്ഷായോഗ്യത മാത്രമേ നേടിയിരിക്കാൻ പാടുള്ളു. (13-11-1969-ലെ ഗവ: ഉ: (പി) 412/69/എഡ്യു. 79-80-ലെ ഗവ: ഉ: (എം. എസ്. 142/80/ആർ. എഡ്യു.) എസ്. എസ്. എൽ. സി. എഴുതി ജയിക്കുകയോ തോൽക്കുകയോ ചെയ്തിട്ടുള്ളവരെ ഇതിലേക്കായി നിയമിക്കാവുന്നതാണ്. മേല്പറഞ്ഞ ആനുകൂല്യങ്ങൾ അനുവദിക്കുന്നതിന് ജില്ലാ വിദ്യാഭ്യാസ ആഫീസർക്ക് അധികാരമുണ്ട്.

(ബി) മൂകരും ബധിരരുമായ പരീക്ഷാർത്ഥികളുടെ ഭാഷാപരിജ്ഞാനക്കുറവ് കണക്കിലെടുത്ത് എഴുത്തുപരീക്ഷയിൽ അവർ നേടിയിട്ടുള്ള മാർക്കിന്റെ അടിസ്ഥാനത്തിൽ 25% മാർക്ക് അധികമായി നൽകുന്നതാണ്. ഈ വിഭാഗത്തിലെ പരീക്ഷാർത്ഥികളുടെ മെയിൻ ഉത്തരക്കടലാസിനുമുകളിൽ ഗ്രേസ് മാർക്കിനുള്ള അർഹത ചീഫ് സൂപ്രണ്ടുമാർ രേഖപ്പെടുത്തേണ്ടതാണ്.

(സി) ശാരീരികമായി അംഗവൈകല്യംമൂലം കൈകൾ സ്വതന്ത്രമായി ചലിപ്പിക്കുവാൻ കഴിയാത്തവർക്ക് ഓരോ പേപ്പറിനും മണിക്കൂർ ഒന്നിന് 10 മിനിറ്റുവീതം അധികസമയം അനുവദിക്കുന്നതും അവരെ എല്ലാവിധ പടംവരപ്പുകളിൽനിന്നും ഒഴിവാക്കുന്നതുമാണ്. അതിനുവേണ്ടി അവരുടെ കൈകൾക്ക് അംഗവൈകല്യം ഉണ്ടെന്ന് തെളിയിക്കുന്ന ഒരു സാക്ഷ്യപത്രം അതുമായി ബന്ധപ്പെട്ട ഡാക്ടർമാരിൽ (ക്വാളിഫൈഡ് മെഡിക്കൽ സ്പെഷ്യലിസ്റ്റ് ഇൻ ഫിസിക്കൽ മെഡിസിൻ അല്ലെങ്കിൽ ഓർത്തോപീഡിക്സ്) നിന്ന് വാങ്ങി പരീക്ഷാകേന്ദ്രത്തിലെ ചീഫ് സൂപ്രണ്ടുമാർ മുഖേന ബന്ധപ്പെട്ട ജില്ലാവിദ്യാഭ്യാസ ആഫീസർക്ക് സമർപ്പിക്കേണ്ടതും അദ്ദേഹം നിയമപ്രകാരമുള്ള നടപടികൾ നടത്തി ഈ ആഫീസിലേക്ക് അയക്കേണ്ടതുമാണ്. (30-10-1972-ലെ ഗവ: ഉ: (പി) 150/72/എഡ്യു.)

VIII. പരീക്ഷയ്ക്കു ഫീസ് സ്വീകരിച്ച് ഒടുക്കേണ്ടതും, അപേക്ഷ, എ., ബി. ലിസ്റ്റുകൾ സമർപ്പിക്കേണ്ട തീയതികളും:

| | |
|---|---|
| (എ) അപേക്ഷയും ഫീസും പിഴകൂടാതെ അതതു സെന്ററുകളിലെ ഹെഡ്മാസ്റ്റർക്ക് ലഭിക്കേണ്ട ദിവസം | 5-12-1984 മുതൽ 10-12-1984 വരെ |
| (ബി) 5-12-1984 മുതൽ 10-12-1984 വരെ ലഭിച്ച ഫീസുകൾ 0.77B(c) എന്ന ശീർഷകത്തിൽ ഖജനാവിൽ ഒടുക്കേണ്ട ദിവസം | 11-12-1984 |
| (സി) പിഴയോടുകൂടി പരീക്ഷാഫീസും അപേക്ഷയും സ്വീകരിക്കുന്ന അവസാന തീയതി | 17-12-1984 |
| (ഡി) പിഴയോടുകൂടി ലഭിച്ചിട്ടുള്ള തുക ഖജനാവിൽ ഒടുക്കേണ്ട തീയതി | 18-12-1984 |
| (ഇ) എസ്. എസ്. എൽ. സി. പരീക്ഷക്കായി വരുന്ന സ്കൂൾ കുട്ടികളുടെയും പ്രൈവറ്റ് വിദ്യാർത്ഥികളുടെയും അപേക്ഷകളും, എ.ബി. ലിസ്റ്റുകൾ, ചോദ്യപേപ്പർ പട്ടിക, പ്രൈവറ്റ് വിദ്യാർത്ഥികളുടെ എസ്. എസ്. എൽ. സി. ബുക്ക്, തുടങ്ങിയവ സ്കൂളുകളിൽ നിന്ന്, പരീക്ഷാ കമ്മീഷണറുടെ സെക്രട്ടറിക്ക് ലഭിക്കേണ്ട തീയതി | 24-12-1984 |

കുറിപ്പ്

1. നിശ്ചിത തീയതിക്കുശേഷം പരീക്ഷാർത്ഥികളിൽനിന്നും ലഭിക്കുന്ന ഫീസുകൾ പരീക്ഷാകേന്ദ്ര മേധാവികൾ സ്വീകരിക്കാൻ പാടില്ലാത്തതാകുന്നു.
2. ഫീസുകൾ പിരിച്ച് അതിലേക്കായി നിശ്ചയിച്ചിട്ടുള്ള ദിവസങ്ങളിൽ തന്നെ ഖജനാവിൽ ഒടുക്കേണ്ടതാണ്. വൈകിയുള്ള പണം ഒടുക്കൽ യാതൊരുകാരണവശാലും അനുവദിക്കുന്നതല്ല.

IX. ഫീസുകളും അപേക്ഷകളും സ്വീകരിക്കേണ്ട അവസാന ദിവസം കഴിഞ്ഞാൽ ഉടൻതന്നെ താഴെ പറയുന്ന പട്ടികകൾ തയ്യാറാക്കി അതിലേക്ക് നിശ്ചയിച്ചിട്ടുള്ള തീയതിയിലോ അതിനുമുൻപോ ഈ ആഫീസിൽ ലഭിയ്ക്കത്തക്കവിധം അയച്ചുതരേണ്ടതാണ്.

(എ) എ, ബി. ലിസ്റ്റുകൾ :—

(1) എ, ബി. ലിസ്റ്റുകൾ കറുത്ത മഷികൊണ്ടു എഴുതി തയ്യാറാക്കേണ്ടതാണ്, അതിലേക്കായി ബാൾപെൻ ഉപയോഗിക്കാൻ പാടില്ല.

(2) സ്കൂൾ കുട്ടികളെ സംബന്ധിക്കുന്ന എ, ബി. ലിസ്റ്റുകൾ ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും പേരുകളുടെ അക്ഷരമാലാക്രമത്തിൽ തയ്യാറാക്കേണ്ടതാണ്. പരീക്ഷാർത്ഥികളുടെ ഭാഷാക്രമമനുസരിച്ച് ആൺ പെൺ ക്രമത്തിൽ പട്ടിക ശ്രദ്ധയോടെ തയ്യാറാക്കിയിരിക്കണം. രക്ഷകർത്താവിന്റെ ഒരു വർഷത്തെ വരുമാനം എ ലിസ്റ്റിന്റെ റിമാർക്ക് കാളത്തിൽ എഴുതേണ്ടതാണ്.

(3) പ്രൈവറ്റ് പരീക്ഷാർത്ഥികളുടെ എ, ബി. ലിസ്റ്റുകൾ തയ്യാറാക്കുമ്പോൾ മേൽഖണ്ഡികയിൽ നിർദ്ദേശിച്ചപ്രകാരം താഴെ കൊടുത്തിരിക്കുന്നതുപോലെ വകതിരിച്ചു കാണിക്കണം.

(1) ഫുൾകോഴ്സ് ഹാജർ കുറവ് നികത്തിയ പരീക്ഷാർത്ഥികൾ
(2) ഫുൾകോഴ്സ് പരീക്ഷാർത്ഥികൾ
(3) പ്രൈവറ്റ് ഓവറേജ്ഡ് പരീക്ഷാർത്ഥികൾ
(4) ഗ്രൂപ്പ് കംപാർട്ട്മെന്റൽ പരീക്ഷാർത്ഥികൾ
(5) ഖണ്ഡിക നാലിൽ വരുന്ന മറ്റു വിഭാഗങ്ങൾ

ബി. അപേക്ഷകൾ ക്രമീകരിക്കുന്ന വിധം :

(1) അപേക്ഷയും സർട്ടിഫിക്കറ്റും പുസ്തകവും വേർപെട്ടുപോകാത്തവിധം ചരടുകൊണ്ടു ബലമായി ബന്ധിക്കേണ്ടതാണ്.
(2) ഖണ്ഡിക (9) എ യിൽ പറയുന്ന നാലു വിഭാഗമായി തരം തിരിച്ച് അക്ഷരമാലാക്രമത്തിലും ആൺ പെൺ ഭാഷാക്രമത്തിലും വേണം അപേക്ഷകൾ ക്രമീകരിക്കേണ്ടത്. യാതൊരു അപേക്ഷയും എസ്. എസ്. എൽ. സി. ബുക്കും ശ്രദ്ധിക്കപ്പെടാതെ വിട്ടുകളയരുത്.

സി. ഫൈനൽ സ്റ്റേറ്റുമെന്റുകൾ :

(എ) ഫൈനൽ സ്റ്റേറ്റുമെന്റ് നിശ്ചിത ഫാറത്തിൽ തയ്യാറാക്കേണ്ടതാണ്. (ഇതിലെ എണ്ണവും എ ലിസ്റ്റിൽ ചുവടെ ചേർത്തിരിക്കുന്ന എണ്ണവും തുല്യമായിരിക്കും). താഴെ പറയുന്ന ഇനങ്ങളെ സംബന്ധിക്കുന്ന വിവരങ്ങൾ അതാതിന്റെ കോളത്തിൽ പ്രത്യേകം എഴുതേണ്ടതാണ്.

(1) സ്കൂൾ പരീക്ഷാർത്ഥികൾ (ഫുൾകോഴ്സ്)
(2) ഹാജർ കുറവ് നികത്തിയ പരീക്ഷാർത്ഥികൾ (ഫുൾകോഴ്സ്)
(3) പ്രൈവറ്റ്
(4) പ്രൈവറ്റ് ഓവറേജ്ഡ് പരീക്ഷാർത്ഥികൾ
(5) പ്രൈവറ്റ് ഗ്രൂപ്പ് കംപാർട്ടുമെന്റൽ പരീക്ഷാർത്ഥികൾ
(6) ഖണ്ഡിക മൂന്നിലെ വിഭാഗത്തിൽ വരുന്ന മറ്റു വിഭാഗങ്ങൾ

(ബി) ഒരു കോളവും പൂരിപ്പിക്കാതെ വിടാൻ പാടില്ലാത്തതും ആ പരീക്ഷാകേന്ദ്രത്തിനെ സംബന്ധിച്ച് രേഖപ്പെടുത്തേണ്ട വസ്തുതകൾ ഇല്ലെങ്കിൽ ആ കോളങ്ങളിൽ 'ഇല്ല' എന്ന് എഴുതേണ്ടതുമാണ്.

കുറിപ്പ്: സ്റ്റേറ്റുമെന്റുകൾ തയ്യാറാക്കുമ്പോൾ പ്രത്യേകം ശ്രദ്ധ ചെലുത്തേണ്ടതാണ്. എന്തെങ്കിലും ഇനം വിട്ടുപോയാൽ പരീക്ഷാസമയത്ത് വിദ്യാർത്ഥികൾക്ക് ആവശ്യമായ ചോദ്യപേപ്പറുകൾ ലഭിക്കാതെ വരുന്നതും അത് പരീക്ഷയുടെ നടത്തിപ്പിനെതന്നെ താറുമാറാക്കുകയും ചെയ്തേക്കാം.

## X അഡ്മിഷൻ ടിക്കറ്റ് നൽകുന്നതു സംബന്ധിച്ച്

എ. സ്കൂൾ കുട്ടികൾ :

(എ) സ്കൂൾ കുട്ടികൾക്ക് അഡ്മിഷൻ ടിക്കറ്റുകൾ അതാതു സ്കൂളിലെ ഹെഡ്മാസ്റ്റർമാർ നൽകേണ്ടതാണ്.
(ബി) ഒരു സ്കൂൾ പരീക്ഷാ കേന്ദ്രമാകാതെ വന്നാൽ പ്രസ്തുത സ്കൂളിലെ ഹെഡ്മാസ്റ്റർമാർ ബന്ധപ്പെട്ട ചീഫ് സൂപ്രണ്ടുമാരിൽനിന്ന് കുട്ടികളുടെ രജിസ്റ്റർ നമ്പർ വാങ്ങി അതു പ്രകാരം ഹാൾടിക്കറ്റു നൽകേണ്ടതാണ്.
(സി) കേരള വിദ്യാഭ്യാസ ചട്ടങ്ങളിലെ ഏഴാം അദ്ധ്യായത്തിലെ ചട്ടം 7 (2) പ്രകാരം 85% ഹാജർ ലഭിച്ചിട്ടുള്ള സ്കൂൾ കുട്ടികളെ മാത്രമേ പരീക്ഷാർത്ഥികളാക്കുവാൻ പാടുള്ളു. എന്നാൽ ഹാജരിൽ ഉണ്ടായിട്ടുള്ള കുറവ് ചുമതലപ്പെട്ട ഉദ്യോഗസ്ഥന് നിശ്ചയിക്കപ്പെട്ടിരിക്കുന്ന പരിധിവരെ ഇളവാക്കിക്കൊടുക്കാവുന്നതാണ്. മേൽപ്പറഞ്ഞവിധം ഹാജരിലെ കുറവ് പരിഹരിക്കാതെയുള്ള കുട്ടികൾക്ക് ഹാൾടിക്കറ്റ് നൽകേണ്ടതില്ല.

ബി. പ്രൈവറ്റ് പരീക്ഷാർത്ഥികൾ :

(എ) പ്രൈവറ്റ് പരീക്ഷാർത്ഥികൾക്ക് ഹാൾ ടിക്കറ്റു നൽകുന്നത് അതാത് ചീഫ് സൂപ്രണ്ടുമാരായിരിക്കും.
(ബി) പ്രൈവറ്റ് പരീക്ഷാർത്ഥികളെ ശരിയായി തിരിച്ചറിഞ്ഞ് പൂർണ്ണ വിശ്വാസം വന്നതിനു ശേഷം മാത്രമേ ഹാൾ ടിക്കറ്റ് നൽകുവാൻ പാടുള്ളു.

കുറിപ്പ്: ആവശ്യമെന്ന് തോന്നിയാൽ, അടുത്തകാലത്ത് എടുത്തതും വിദ്യാർത്ഥി മുമ്പ് പഠിച്ചിരുന്ന സ്കൂൾ ഹെഡ്മാസ്റ്റർ സാക്ഷ്യപ്പെടുത്തിയതുമായ ഒരു ഫോട്ടോ ഹാജരാക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

(അനുബന്ധം 'സി' നോക്കുക)

സി. പൊതു നിർദ്ദേശങ്ങൾ :

(എ) പരീക്ഷ ആരംഭിക്കുന്നതിന് മൂന്നു ദിവസം മുൻപെങ്കിലും ഹാൾടിക്കറ്റ് നൽകേണ്ടതാണ്.
(ബി) ഹാൾടിക്കറ്റുകൾ ലഭിച്ചയുടൻതന്നെ അവയിൽ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ വിശദമായി പരീക്ഷാർത്ഥികൾ പരിശോധിച്ച് അതിൽ എന്തെങ്കിലും തെറ്റുകൾ കടന്നുകൂടിയിട്ടുണ്ടെങ്കിൽ ഉടനെതന്നെ പ്രസ്തുത സ്കൂൾ ഹെഡ്മാസ്റ്ററുടെയോ ചീഫ് സൂപ്രണ്ടിന്റെയോ ശ്രദ്ധയിൽ കൊണ്ടുവന്ന് ശരിയാക്കിക്കേണ്ടതാണ്. പരീക്ഷ തുടങ്ങിയശേഷമോ അതിൽ പിന്നീടോ പരാതിപ്പെട്ടാൽ അത് സ്വീകരിക്കുന്നതല്ല.
(സി) ഹാൾടിക്കറ്റു നൽകുന്നതു സംബന്ധിച്ച് ഒരു രജിസ്റ്റർ എഴുതി തയ്യാറാക്കി സൂക്ഷിക്കേണ്ടതാണ്.

## XI. പരീക്ഷാകേന്ദ്രങ്ങൾ :

(എ) പരീക്ഷാകേന്ദ്രങ്ങളുടെ ഒരു പട്ടിക ഇതിന് അനുബന്ധമായി കൊടുത്തിട്ടുണ്ട്.
(ബി) പരീക്ഷാകേന്ദ്രമല്ലാത്ത വിദ്യാലയത്തിൽനിന്നാണ് പരീക്ഷാർത്ഥികളെ അയക്കുന്നതെങ്കിൽ ആ സ്കൂളിലെ വിദ്യാർത്ഥികൾക്കായി നിശ്ചയിച്ചിട്ടുള്ള പരീക്ഷാകേന്ദ്രത്തിൽ പരീക്ഷ എഴുതേണ്ടതാണ്.

(സി) പ്രൈവറ്റ് വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം അവരെ ആദ്യമായി എസ്. എസ്. എൽ. സി പരീക്ഷയ്ക്ക് അയച്ച സ്കൂൾ മുഖാന്തിരം വേണം പിന്നീടുള്ള പരീക്ഷയ്ക്ക് അപേക്ഷിക്കേണ്ടത് പരീക്ഷാകേന്ദ്രം മാറണമെന്നുണ്ടെങ്കിൽ ബന്ധപ്പെട്ട ജില്ലാ വിദ്യാഭ്യാസ ആഫീസറുടെ അനുവാദം കാലേ കൂട്ടി വാങ്ങേണ്ടതാണ്.

(ഡി) ഒരിക്കൽ നിശ്ചയിച്ച പരീക്ഷാ സെന്റർ പിന്നീട് മാറ്റിക്കൊടുക്കുന്നതല്ല.

## XII അനാശാസ്യപ്രവർത്തനങ്ങൾ :

ഏതെങ്കിലും പരീക്ഷാർത്ഥി തെററായ പ്രവർത്തി ചെയ്യുകയോ, ചെയ്യാൻ ശ്രമിക്കുകയോ ചെയ്താൽ ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥൻമാർ അതിൻമേൽ കൈക്കൊള്ളേണ്ട തീരുമാനം അംഗീകരിച്ചുകൊള്ളാമെന്നു വിദ്യാർത്ഥി എഴുതികൊടുത്താൽ പ്രസ്തുത പരീക്ഷാർത്ഥിയെ ഉടനടി ഹാളിൽനിന്നും പുറത്താക്കേണ്ടതില്ല. അയാളെ തുടർന്ന് പരീക്ഷയ്ക്ക് ഇരിക്കാൻ അനുവദിക്കാവുന്നതാണ്. അടുത്തിരിക്കുന്ന മറെറാരു. വിദ്യാർത്ഥിയുടെ പരീക്ഷാപേപ്പർ നോക്കി എഴുതുക, മററ് കുട്ടികൾക്ക് കണ്ടെഴുതുവാൻ സൗകര്യം നൽകുക, അന്യോന്യം സംസാരിക്കുക, എഴുതിയതോ അച്ചടിച്ചതോ ആയ കടലാസ്സുകൾ പരീക്ഷാഹാളിനകത്ത് കൊണ്ടുകയറുക തുടങ്ങിയ പ്രവർത്തികൾ ശിക്ഷാർഹമാകുന്നു.

പരീക്ഷ നടന്നുകൊണ്ടിരിക്കുമ്പോൾ ഹാളിനകത്തോ സ്കൂൾ പരിസരത്തു വെച്ചോ അനാശാസ്യ നടപടികൾ നടത്തുകയോ; നടത്താൻ പ്രേരിപ്പിക്കുകയോ ചെയ്തതായി പരീക്ഷാകേന്ദ്രത്തിലെ ചീഫ് സൂപ്രണ്ടിന് ബോദ്ധ്യമായാൽ പ്രസ്തുത വിദ്യാർത്ഥിയെ പരീക്ഷ എഴുതുന്നതിൽനിന്നും വിലക്കു കൽപ്പിക്കാവുന്നതാണ്. ചീഫ് സൂപ്രണ്ടിന്റെ റിപ്പോർട്ടിൻമേൽ പ്രസ്തുത വിദ്യാർത്ഥിയുടെ/വിദ്യാർത്ഥികളുടെ പേരിൽ കർശനമായ ശിക്ഷാനടപടികൾ സ്വീകരിക്കുന്നതുമാണ്. വാക്കുകൊണ്ട് ഭീഷണിപ്പെടുത്തുക, പരീക്ഷാജോലികളിൽ ഏർപ്പെട്ടിരിക്കുന്നവരോട് അശ്ലീലഭാഷ ഉപയോഗിക്കുക, മഷി കുടയുക, മര്യാദയില്ലാത്ത രീതിയിൽ പെരുമാറുക, മാർഗ്ഗതടസ്സമുണ്ടാക്കുക, കൈയ്യേററം ചെയ്യുകയോ/കൈയ്യേററം ചെയ്യാൻ ശ്രമിക്കുകയോ, പ്രേരിപ്പിക്കുകയോ ചെയ്യുക തുടങ്ങിയവ (സ്കൂളിനകത്തു വച്ചും സ്കൂളിനുപുറത്തു വച്ചും) തെററായ പ്രവർത്തികളാകുന്നു.

ഇങ്ങനെയുണ്ടാകുന്ന സംഭവങ്ങളിൽ അവരുടെ പരീക്ഷാഫലം തടഞ്ഞു വയ്ക്കുന്നതാണ്. കൂടാതെ കുററത്തിന്റെ ഗൗരവസ്വഭാവമനുസരിച്ച് ക്രിമിനൽ കേസ്സുകളും ചാർജ്ജ് ചെയ്യുന്നതായിരിക്കും. ഒരു പേപ്പറിന് പരീക്ഷ തുടങ്ങി അവസാനിക്കുന്നതുവരെ ഒരേനിറത്തിലുള്ള മഷി മാത്രമേ പരീക്ഷാർത്ഥി ഉപയോഗിക്കാൻ പാടുള്ളൂ.

## XIII എസ്. എസ്. എൽ. സി. പുസ്തകം തിരിച്ച് നൽകുന്നതു സംബന്ധിച്ച് :

(എ) സ്കൂൾ കുട്ടികളുടെ സർട്ടിഫിക്കററ് പുസ്തകങ്ങൾ വിതരണം ചെയ്യുന്നതിന് ബന്ധപ്പെട്ട സ്കൂൾ ഹെഡ്മാസ്റ്റർക്ക് അയച്ചുകൊടുക്കുന്നതാണ്.

(ബി) പ്രൈവററ് വിദ്യാർത്ഥികളുടെ സർട്ടിഫിക്കററ് പുസ്തകങ്ങൾ വിതരണത്തിന് അതാത് കേന്ദ്രത്തിലെ ചീഫ് സൂപ്രണ്ടിന് അയച്ചുകൊടുക്കേണ്ടതാണ്. ഈ ആഫീസിൽ നിന്നും നേരിട്ടു സർട്ടിഫിക്കററുകൾ പരീക്ഷാർത്ഥികൾക്ക് നൽകുന്നതല്ല.

പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തി മൂന്നു മാസത്തിനകം സർട്ടിഫിക്കററ് പുസ്തകം ഹെഡ്മാസ്റ്ററിൽ നിന്നോ, ചീഫ് സൂപ്രണ്ടുമാരിൽനിന്നോ അവകാശപ്പെടാതെവന്നാൽ പ്രസ്തുത വിദ്യാർത്ഥി സർട്ടിഫിക്കററ് ലഭിക്കുന്നതിനായി താഴെ പറയുന്ന പിഴ ഒടുക്കേണ്ടതാണ്.

| | രൂപ |
|---|---|
| പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തി മൂന്നു മാസത്തിനകം വാങ്ങാതെവന്നാൽ അഞ്ചു വർഷം വരെ | 5.00 |
| 5 വർഷം മുതൽ 10 വർഷം വരെ അവകാശപ്പെടാതിരുന്നാൽ | 10.00 |
| 10 വർഷത്തിനുശേഷം അവകാശപ്പെടാതിരുന്നാൽ | 25.00 |

## XIV മൂല്യനിർണ്ണയം ചെയ്ത ഉത്തരക്കടലാസ്സുകളുടെ പുനഃപരിശോധനയും പുനഃനിർണ്ണയവും :

(എ) എസ്. എസ്. എൽ. സി. പരീക്ഷാഫലം പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 15 ദിവസത്തിനകം അനുബന്ധം 'ഡി' യിൽ കൊടുത്തിട്ടുള്ള പുനർനിർണ്ണയത്തിനുള്ള നിശ്ചിത അപേക്ഷാഫാറത്തിൽ, അതിലേക്കായി നേരിട്ട് അപേക്ഷിക്കാവുന്നതാണ്. താമസിച്ചു ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല. സ്ക്രൂട്ടിനിക്ക് പേപ്പർ ഒന്നിന് 5 രൂപാ ക്രമത്തിൽ ഫീസ് ഒടുക്കേണ്ടതാണ്.

ബി) ഉത്തരക്കടലാസുകൾ രണ്ടാമത് മൂല്യനിർണ്ണയം നടത്തുന്നതിന് അനുബന്ധം 'ഇ' യിൽ കൊടുത്തിട്ടുള്ള നിശ്ചിത ഫാറത്തിൽ വിദ്യാർത്ഥിക്ക് അപേക്ഷിക്കാവുന്നതാണ്. യൂണിററ് (ക്രിസ്മസ്) പരീക്ഷയ്ക്ക് പത്താം ക്ലാസിൽ ലഭിച്ച മാർക്കിൽ നിന്നും 10% മാർക്ക് കുറവായിട്ടുള്ള പേപ്പറുകൾ മാത്രമേ രണ്ടാമതു മൂല്യനിർണ്ണയം നടത്തുകയുള്ളൂ. അതിലേയ്ക്കുള്ള ഫീസ് പേപ്പർ ഒന്നിന് 50 രൂപാ ക്രമത്തിൽ വിദ്യാർത്ഥിയുടെ പേരിൽ "077 ബി സി അദർ റെസീറ്റ്സ്" എന്ന ശീർഷകത്തിൽ ഖജനാവിൽ ഒടുക്കി ചെലാൻ അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്. പരീക്ഷയുടെ ഫലം പ്രസിദ്ധം ചെയ്ത് 15 ദിവസത്തിനകം അതിനായി അപേക്ഷിക്കേണ്ടതാണ്. ഇപ്രകാരം അപേക്ഷകൾ അയയ്ക്കുന്നവർ അതേ പേപ്പറിന് സ്ക്രൂട്ടിനിക്കു വേണ്ടി പ്രത്യേകം അപേക്ഷിക്കേണ്ടതില്ല.

(സി) ഉത്തരക്കടലാസുകളുടെ പരിശോധനയ്ക്കും രണ്ടാമതായി മൂല്യനിർണ്ണയം ചെയ്യുന്നതിനുള്ള ഫീസുകൾ അതാതു വിദ്യാർത്ഥികളുടെ പേരിൽ "077 ബി സി അദർ റെസീറ്റ്സ്" എന്ന ശീർഷകത്തിൽ ഖജനാവിൽ ഒടുക്കേണ്ടതും പ്രസ്തുത ചെലാൻ അപേക്ഷയോടൊപ്പം ഈ ആഫീസിലേക്ക് അയച്ചുതരേണ്ടതുമാണ്. മററുള്ളവരുടെ പേരിൽ ഒടുക്കുന്ന തുകയുടെ ചെലാൻ സ്വീകരിക്കുന്നതല്ല. ഇതിലേക്കായിട്ടുള്ള ഫീസ് രൂപയായോ, മണിയാർഡർ പ്രകാരമോ സ്വീകരിക്കുന്നതല്ല.

ഗവൺമെന്റ് പരീക്ഷാ കമ്മീഷണറുടെ ആഫീസ്,
പരീക്ഷാ ഭവൻ, പൂജപ്പുര,
തിരുവനന്തപുരം-695012,
ഫോൺനമ്പർ: ഓഫീസ്-64574,
റസിഡൻസ്-68208.

കെ. ജെ. സൈമൺ,
ഗവൺമെന്റ് പരീക്ഷാ കമ്മീഷണറുടെ സെക്രട്ടറി.

## അനുബന്ധം 'എ'

### എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു പ്രവേശനത്തിനുള്ള അപേക്ഷ മാർച്ച് 1985

[ഖണ്ഡികകൾ 4 (ബി), (സി), (ഡി), (ഇ), (എച്ച്), (ഐ), (ജെ), (കെ) നോക്കുക]

1. പരീക്ഷാകേന്ദ്രത്തിന്റെ പേരും സ്ഥലവും: കേന്ദ്രത്തിന്റെ നമ്പർ..............
2. വിദ്യാഭ്യാസ ജില്ല: സ്ത്രീയോ/പുരുഷനോ..........................
3. പരീക്ഷാർത്ഥിയുടെ പേര്:
4. കത്തുകൾ അയക്കുന്നതിനായുള്ള പൂർണ്ണ മേൽവിലാസം:
5. മതം: ജാതി..........................
   (എ) പട്ടിക ജാതിയോ പട്ടിക വർഗ്ഗമോ
6. ജനന തീയതി:
7. രക്ഷാകർത്താവിന്റെ പേര്:
8. പരീക്ഷ എഴുതുന്നത് ഫുൾകോഴ്സായിട്ടോ ഗ്രൂപ്പിനു മാത്രമോ:
   (1) ഫുൾ കോഴ്സ്:
   (2) ഗ്രൂപ്പ് 'എ'
   (3) ഗ്രൂപ്പ് 'ബി'
9. ഫുൾ കോഴ്സിലെ ഗ്രൂപ്പ് 'എ' പരീക്ഷാർത്ഥികൾ വ്യക്തമാക്കേണ്ടത്:
   (എ) ഒന്നാം ഭാഷ പാർട്ട് 1
   പാർട്ട് 2
   (ബി) മൂന്നാം ഭാഷ (തേഡ് ലാംഗ്വേജ്)
10. ഫുൾ കോഴ്സ് ഗ്രൂപ്പ് 'ബി' പരീക്ഷാർത്ഥികൾ കോർ സബ്ജക്റ്റുകൾക്ക് അവരുടെ പഠനഭാഷ വ്യക്തമാക്കിയിരിക്കണം:
11. ആദ്യതവണ പരീക്ഷയ്ക്ക് അയച്ച സ്കൂളിന്റെ പേരും ആണ്ടും പരീക്ഷാഫലം മെച്ചപ്പെടുത്തുന്നതിനാണോ ?
12. ആദ്യതവണ പരീക്ഷയ്ക്ക് അയച്ച സ്കൂളിന്റെ പേരും ആണ്ടും:
13. കഴിഞ്ഞ തവണ പരീക്ഷയ്ക്ക് എഴുതിയിട്ടുള്ള രജിസ്റ്റർ നമ്പർ, വർഷം, മാസം:
14. ചീഫ് സൂപ്രണ്ടിനെ ഏൽപ്പിച്ചിട്ടുള്ള ഫീസുകളുടെ വിവരം

| ഫീസ് | പിഴ | എസ്. എസ്. എൽ. സി. പുസ്തകത്തിന്റെ വില | ആകെ | തുക ഒടുക്കിയ തീയതി |
|---|---|---|---|---|
| | | | | |

15. മറ്റു വിവരങ്ങൾ

ഞാൻ പ്രസ്താവിച്ച മേൽ പറഞ്ഞിട്ടുള്ള വസ്തുതകൾ സത്യമാണ്.

സ്ഥലം:

തീയതി:

പരീക്ഷാർത്ഥിയുടെ ഒപ്പ്

### സാക്ഷ്യപത്രം

കുട്ടിയുടെ എസ്. എസ്. എൽ. സി. പുസ്തകവുമായി പരിശോധിച്ചതിൽ മേൽ പ്രസ്താവിച്ചിട്ടുള്ള വസ്തുതകൾ പൂർണ്ണമായും വസ്തുനിഷ്ഠമായിട്ടുള്ളതാണെന്ന് ഞാൻ ഇതിനാൽ സാക്ഷ്യപ്പെടുത്തിക്കൊള്ളുന്നു.

സ്ഥലം:

തീയതി:

ഹെഡ് മാസ്റ്ററുടെ ഒപ്പ്.

(സ്കൂൾ മുദ്ര).

കുറിപ്പ് — ഫീസ് ഇനത്തിൽ ഉള്ള തുക (മുഴുവൻ വിഷയങ്ങൾക്കും 15 രൂപയും ഓരോ ഗ്രൂപ്പിനും 10 രൂപ വീതവും) അപേക്ഷയോടൊപ്പം ഹെഡ്മാസ്റ്ററുടെ പക്കൽ ഏൽപ്പിക്കേണ്ടതാണ്.

## അനുബന്ധം 'ബി'

### എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് പ്രവേശനത്തിനുള്ള അപേക്ഷ മാർച്ച് 1985

([പ്രഥമഭാഷയ്ക്കോ ഹിന്ദിക്കോ മാത്രമായി പരീക്ഷ എഴുതുന്നവർക്ക് ഉപയോഗിക്കാനുള്ളത്)
[ഖണ്ഡിക 4 (എഫ്), (ജി) നോക്കുക]

കേന്ദ്രത്തിന്റെ നമ്പർ :

1. പരീക്ഷാകേന്ദ്രത്തിന്റെ പേര് :
2. പരീക്ഷാർത്ഥിയുടെ പേര് :
3. മുഴുവൻ മേൽവിലാസം :
4. രക്ഷകർത്താവിന്റെ പേര് :
5. മതം :
6. ജനനത്തീയതി :
7. ഫീസ് ഒടുക്കിയിട്ടുള്ളതിന്റെ വിവരം (ഫീസ് സംസ്ഥാനത്തിനു പുറത്ത് ഒടുക്കിയിട്ടുള്ളവരെ സംബന്ധിച്ച്) :
   - (എ) ഫീസിന്റെ തുക :
   - (ബി) ചെല്ലാൻ നമ്പർ :
   - (സി) ചെല്ലാൻ തീയതി :
   - (ഡി) ഖജനാവിന്റെ പേര് :
8. ആർമിയിൽനിന്നും ഒന്നാം ക്ലാസ് സർട്ടിഫിക്കറ്റ് നേടിയിട്ടുള്ളവർ ഒന്നാം ഭാഷ മാത്രമേ എഴുതാൻ പാടുള്ളു :
   - (എ) ഒന്നാം ഭാഷയുടെ പേര് : പാർട്ട് 1.
   - (ബി) പാർട്ട് 2.
   - (സി) ഇൻഡ്യൻ ആർമി സർട്ടിഫിക്കറ്റിന്റെ (ഫസ്റ്റ് ക്ലാസ്) നമ്പരും തിയതിയും :
     (അസൽ സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്) :
   - (ഡി) നേരത്തെ എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് എഴുതിയിട്ടുണ്ടെങ്കിൽ പരീക്ഷ എഴുതിയ വർഷം, മാസം, രജി. നമ്പർ
9. എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ഹിന്ദി ഒരു വിഷയമല്ലാതിരുന്നവർക്ക് ഹിന്ദി മാത്രമായി എഴുതാവുന്നതാണ്.
   - (എ) പരീക്ഷാർത്ഥിയെ ആദ്യമായി പരീക്ഷയ്ക്ക് അയച്ച സ്കൂളിന്റെ പേര് :
   - (ബി) ഇതിനു മുൻപ് പരീക്ഷ എഴുതിയിട്ടുണ്ടെങ്കിൽ രജി. നമ്പർ, വർഷം, മാസം
     (സർട്ടിഫിക്കറ്റുണ്ടെങ്കിൽ അതുകൂടി അപേക്ഷയോടൊപ്പം അയക്കണം.)
10. മറ്റു വിവരങ്ങൾ :

മേൽ പ്രസ്താവിച്ച കാര്യങ്ങൾ സത്യമാകുന്നു.

സ്ഥലം :

തീയതി : പരീക്ഷാർത്ഥിയുടെ ഒപ്പ്,

**കുറിപ്പ്:**—കേരളത്തിനു വെളിയിൽ താമസിക്കുന്നവർ ഒന്നാം ഭാഷയ്ക്ക് 4 രൂപയും ഹിന്ദിക്ക് 3 രൂപയും ഖജനാവിൽ ഒടുക്കിയ ചെലാനും ആർമിസർട്ടിഫിക്കറ്റോ എസ്. എസ്. എൽ. സി. സർട്ടിഫിക്കറ്റോ അവയുടെ അസ്സൽ അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്. മറ്റുള്ളവർ നിശ്ചിത ഫീസ് പരീക്ഷാകേന്ദ്രത്തിലെ ചീഫ് സൂപ്രണ്ടിനെ ഏൽപ്പിച്ച് രസീതു വാങ്ങേണ്ടതാണ്.

## അനുബന്ധം 'സി'

### 1985 മാർച്ചിലെ എസ്. എസ്. എൽ. സി. പരീക്ഷയ്ക്കുള്ള അപേക്ഷ

(പ്രൈവറ്റ് രജിസ്ട്രേഡ് പരീക്ഷാർത്ഥികൾക്ക്—പുതിയ പദ്ധതിപ്രകാരമുള്ളത്)
[ഖണ്ഡിക 4 (കെ) നോക്കുക]

കേന്ദ്ര നമ്പർ..........

1. പരീക്ഷാകേന്ദ്രത്തിന്റെ പേര് :
2. പരീക്ഷാർത്ഥിയുടെ പേര് :
3. സ്ത്രീയോ/പുരുഷനോ :
4. രക്ഷകർത്താവിന്റെ പേര് :
5. പൂർണ്ണമായ മേൽവിലാസം :
   (പോസ്റ്റാഫീസിന്റെ പേരുമുൾപ്പെടെ)
6. ജോലി ഉണ്ടെങ്കിൽ പൂർണ്ണമായ ഔദ്യോഗിക മേൽവിലാസം :
7. മതം :

8. ജനന തീയതി : അക്കത്തിൽ :
അക്ഷരത്തിൽ :
9. 1-3-1985-ൽ തികഞ്ഞ പൂർണ്ണമായ വയസ്സ് :
(17 വയസ്സ് തികയാത്തവർക്ക് പ്രവേശനമില്ല.)
10. ഏതെങ്കിലും ഉയർന്ന പരീക്ഷ പാസ്സായിട്ടുണ്ടോ?
11. ജനന തീയതി തെളിയിക്കുന്നതിന് ആധാരമായ സർട്ടിഫിക്കറ്റ് ഹാജരാക്കിയിട്ടുണ്ടോ?
12. ഒന്നാം ഭാഷ : പാർട്ട് 1.
പാർട്ട് 2.
13. പരീക്ഷാമാദ്ധ്യമമായി എടുക്കുവാൻ ഉദ്ദേശിക്കുന്ന ഭാഷ (മലയാളം/തമിഴ്/കന്നഡ/ഇംഗ്ലീഷ് എന്നീ മാദ്ധ്യമങ്ങൾ ഉണ്ട്. ഭാഷ ഒഴിച്ചുള്ള വിഷയങ്ങൾക്ക് ഇവയിൽ ഏതെങ്കിലും ഒന്ന് സ്വീകരിക്കാവുന്നതാണ്.)
14. ഫീസ് ഇനത്തിൽ ഒടുക്കിയ തുക :
15. ഖജനാവിന്റെ പേരും ചെലാന്റെ നമ്പരും തീയതിയും :
16. വിജ്ഞാപനത്തിൽ സൂചിപ്പിച്ചിട്ടുള്ളതുപോലെ കേരളത്തിനകത്ത് കഴിഞ്ഞ മൂന്നുകൊല്ലമായി സ്ഥിരതാമസക്കാരനാണെന്നു കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കിയിട്ടുണ്ടോ?
17. പരീക്ഷാർത്ഥി, പ്രസ്തുത പരീക്ഷ എഴുതുന്നതിനു വേണ്ട്രത വിജ്ഞാനം നേടിയിട്ടുണ്ടെന്ന് ചീഫ് സൂപ്രണ്ട് പരിശോധിച്ചു ബോദ്ധ്യപ്പെട്ടു നൽകിയ സർട്ടിഫിക്കറ്റ് ഹാജരാക്കിയിട്ടുണ്ടോ?
18. പരീക്ഷാർത്ഥിയുടെ ഒപ്പ് :

## പ്രതിജ്ഞാപത്രം

സംസ്ഥാനത്തെ ഒരു അംഗീകൃതവിദ്യാലയത്തിലും എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് നിശ്ചയിച്ചിട്ടുള്ള പാഠ്യപദ്ധതിപ്രകാരം പഠനം നടത്തിയിട്ടില്ലെന്ന് ഇതിനാൽ പ്രതിജ്ഞ ചെയ്യുന്നു.

സ്ഥലം :

തീയതി :

അപേക്ഷകന്റെ ഒപ്പ്.

## പരീക്ഷാർത്ഥികളെ തിരിച്ചറിയുന്നതിനുള്ള സർട്ടിഫിക്കറ്റ്.

(ഗസറ്റഡ് ഉദ്യോഗസ്ഥൻമാർ/ഹൈസ്കൂളിലെയും ട്രെയിനിംഗ് സ്കൂളിലെയും ഹെഡ്മാസ്റ്റർമാർ/എം. പി. മാർ/എം. എൽ. എ. മാർ/അസിസ്റ്റന്റ് എഡ്യൂക്കേഷണൽ ആഫീസറൻമാർ തുടങ്ങിയവരെ ഈ സർട്ടിഫിക്കറ്റ് സാക്ഷ്യപ്പെടുത്തുന്നതിന് നിയോഗിച്ചിരിക്കുന്നു.)

പരീക്ഷാർത്ഥിയുടെ പേര് :

ജനന തീയതി :

പൂർണ്ണമായ മേൽവിലാസം :




സാക്ഷ്യപ്പെടുത്തുന്ന ആഫീസറുടെ പേരും, ഉദ്യോഗപ്പേരും, സ്ഥലവും
(ഫോട്ടോയുടെ പുറത്ത് റബ്ബർ മുദ്ര പതിക്കുവാൻ പാടില്ല.)

തിരിച്ചറിയുന്നതിനുള്ള സർട്ടിഫിക്കറ്റ് നൽകുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ്.
(ഫോട്ടോയുടെ പുറത്ത് ഒപ്പ് വയ്ക്കേണ്ടതാണ്.)

പരീക്ഷാർത്ഥിയുടെ ഒപ്പ്.
(തിരിച്ചറിവ് സർട്ടിഫിക്കറ്റ് നൽകുന്ന ഉദ്യോഗസ്ഥന്റെ മുൻപിൽ വച്ച് ഒപ്പ് ഇടേണ്ടതാകുന്നു).

1985 മാർച്ചിലെ എസ്. എസ്. എൽ. സി. പരീക്ഷാർത്ഥിയായ ശ്രീ/ശ്രീമതി........................................................................................................യുടെ ഒപ്പും ഫോട്ടോയും ഞാൻ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതാകുന്നു.

തിരിച്ചറിയുന്നതിനുള്ള സർട്ടിഫിക്കറ്റ് നൽകിയ ഉദ്യോഗസ്ഥന്റെ ഒപ്പ്

## പരീക്ഷാർത്ഥികളുടെ പ്രവേശനാനുമതി ചീട്ട്

(1985 മാർച്ച് എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് പ്രൈവറ്റ് ഓവർ ഏജ്ഡ് പരീക്ഷാർത്ഥികൾക്കുള്ളത്)

പരീക്ഷാകേന്ദ്രവും, സ്ഥലവും : രജി. നമ്പർ

പരീക്ഷാർത്ഥിയുടെ പേര് :

പൂർണ്ണമായ മേൽവിലാസം :

ഒന്നാം ഭാഷ : പാർട്ട് 1.

ടി പാർട്ട് 2.

സബ്ജക്റ്റ് (വിഷയങ്ങൾ)

(ബി) ഗ്രൂപ്പ് പഠിച്ചിട്ടുള്ള ഭാഷാ മാദ്ധ്യമം

പരീക്ഷാർത്ഥിയെ തിരിച്ചറിയാനുള്ള സർട്ടിഫിക്കറ്റ് നൽകുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ്

(ഫോട്ടോയുടെ പുറത്തുകൂടി ഒപ്പിടേണ്ടതാകുന്നു. ഫോട്ടോയുടെ പുറത്ത് റബ്ബർ മുദ്ര പതിക്കാൻ പാടില്ല)




പേര്, ഉദ്യോഗപ്പേര് മുതലായവ

(മുദ്ര)

പരീക്ഷാർത്ഥിയുടെ ഒപ്പ്

(തിരിച്ചറിയാനുള്ള സർട്ടിഫിക്കറ്റ് നൽകുന്ന ഉദ്യോഗസ്ഥന്റെ മുന്നിൽവച്ചുമാത്രമേ ഒപ്പു വയ്ക്കാൻ പാടുള്ളൂ).

1985 മാർച്ചിലെ എസ്. എസ്. എൽ. സി. പരീക്ഷാർത്ഥിയായ ശ്രീ/ശ്രീമതി ..............................................................................................യുടെ ഒപ്പും ഫോട്ടോയും ഞാൻ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതാകുന്നു.

സാക്ഷ്യപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥന്റെ പേരും ഒപ്പും.

### അനുബന്ധം 'ഡി'

### 1984 മാർച്ചിലെ എസ്. എസ്. എൽ. സി. പരീക്ഷയുടെ ഉത്തരക്കടലാസുകൾ പരിശോധിക്കുന്നതിനുള്ള അപേക്ഷ

[ഖണ്ഡിക 14 (4) നോക്കുക]

1. പരീക്ഷാർത്ഥിയുടെ പേര് :
2. രജിസ്റ്റർ നമ്പർ :
3. പഠന മാദ്ധ്യമവും ഒന്നാം ഭാഷയും പാർട്ട് 1.
   പാർട്ട് 2.
4. പരീക്ഷ എഴുതുന്ന കേന്ദ്രത്തിന്റെ നമ്പരും പേരും :
5. വിദ്യാഭ്യാസ ജില്ലയുടെ പേര് :
6. പരിശോധനയ്ക്ക് അപേക്ഷിച്ചിട്ടുള്ള ഉത്തരക്കടലാസുകളുടെ പേരും എണ്ണവും :
7. പ്രസ്തുത വിഷയങ്ങൾക്ക് എസ്. എസ്. എൽ. സി. പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ള മാർക്ക് :
8. ഖജനാവിൽ ഒടുക്കിയ തുക :
   (ഓരോ പേപ്പറിനും അഞ്ചുരൂപാ ക്രമത്തിൽ)
9. ചെലാൻ നമ്പരും തീയതിയും ഖജനാവിന്റെ പേരും :
10. കത്തുകൾ അയയ്ക്കേണ്ട പൂർണ്ണമായ മേൽവിലാസം:
11. പുനഃമൂല്യ നിർണ്ണയത്തിന് അപേക്ഷിച്ചിട്ടുള്ള പേപ്പറുകളുടെ പേരുവിവരം :

അപേക്ഷാർത്ഥിയുടെ ഒപ്പ്.

സ്ഥലം :

തീയതി :

കുറിപ്പ്: 1. അപേക്ഷകന്റെ പേരിൽ ഒടുക്കിയ തുകയുടെ ചെലാൻ മാത്രമേ സ്വീകരിക്കുകയുള്ളൂ. ഫീസ് "077 ബി (സി) അദർ റസീറ്റ്സ്" എന്ന ശീർഷകത്തിൽ ഒടുക്കേണ്ടതാകുന്നു. അപേക്ഷകൾ പരീക്ഷാഫലം പ്രസിദ്ധം ചെയ്ത് 15 ദിവസത്തിനകം സെക്രട്ടറിക്ക് ലഭിച്ചിരിക്കേണ്ടതാകുന്നു.

2. കോളം പതിനൊന്നിൽ വരുന്ന പേപ്പറുകൾ പരിശോധന നടത്തുന്നതിനുവേണ്ടി അപേക്ഷിക്കേണ്ട ആവശ്യമില്ല.

അനുബന്ധം 'ഇ'

## 1985 മാർച്ചിലെ എസ്.എസ്.എൽ.സി. പരീക്ഷയുടെ ഉത്തരക്കടലാസുകൾ പുനർമൂല്യനിർണ്ണയം നടത്തുന്നതിനുള്ള അപേക്ഷ

[27-2-1974 ലെ ഗവൺമെന്റ് ഉത്തരവ് (എം. എസ്.) 44/74/ജി. എഡ്യു. പ്രകാരം]

1. രജിസ്റ്റർ നമ്പർ :
2. പരീക്ഷാർത്ഥിയുടെ പേര് :
3. പഠന മാദ്ധ്യമം :
4. പരീക്ഷാർത്ഥിയുടെ പൂർണ്ണമായ മേൽവിലാസം :
   (പോസ്റ്റ് ആഫീസും പിൻകോഡും ഉൾപ്പെടെ)
5. പരീക്ഷാകേന്ദ്രത്തിന്റെ പേര് :
6. വിദ്യാഭ്യാസ ജില്ലയുടെ പേര് :
7. പുനർമൂല്യനിർണ്ണയത്തിന് അപേക്ഷിച്ചിട്ടുള്ള ഉത്തരക്കടലാസുകളുടെ പേരു വിവരം :
   (ഫസ്റ്റ് പേപ്പറോ സെക്കന്റ് പേപ്പറോ എന്ന് വ്യക്തമായി എഴുതണം, രണ്ടുപേപ്പറുമാണെങ്കിൽ അത് രേഖപ്പെടുത്തണം)

| ഉത്തരക്കടലാസുകളുടെ പേര് | പത്താംക്ലാസിൽ യൂണിറ്റ് പരിശോധനയിൽ ലഭിച്ച മാർക്കിന്റെ ശരാശരി (സർട്ടിഫിക്കറ്റിലെ 4-ാം പുറത്ത് രേഖപ്പെടുത്തിയിട്ടുള്ള മാർക്ക്) | എസ്.എസ്.എൽ.സി. പരീക്ഷയ്ക്ക് പ്രസ്തുത പേപ്പറിനു ലഭിച്ച മാർക്ക് | മാർക്കുകൾ തമ്മിലുള്ള ശരാശരി വ്യത്യാസം |
|---|---|---|---|
| 1. | | | |
| 2. | | | |
| 3. | | | |
| 4. | | | |
| 5. | | | |
| 6. | | | |

8. ഫീസ് ഒടുക്കിയ (ഓരോ പേപ്പറിനും 50 രൂപാ വീതം) ഖജനാവിന്റെ പേരും ചെല്ലാന്റെ നമ്പരും, തീയതിയും (അസ്സൽ ചെല്ലാൻ ഹാജരാക്കേണ്ടതാകുന്നു). ["077ബി (സി) അദർ റസീറ്റ്സ്" എന്ന ശീർഷകത്തിലാണ് ഫീസ് ഒടുക്കേണ്ടത്.]
9. പുനഃപരിശോധനയ്ക്ക് അപേക്ഷിച്ചിട്ടുള്ള ഉത്തരക്കടലാസുകളുടെ വിവരം :

സ്ഥലം :

തീയതി :

പരീക്ഷാർത്ഥിയുടെ ഒപ്പ്.

മേൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ അതുമായി ബന്ധപ്പെട്ട റിക്കാർഡുകളുമായി പരിശോധിച്ചതിൽ അവ പൂർണ്ണമായും ശരിയാണെന്ന് ഞാൻ ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നു. 27-2-1974-ലെ. ഗവൺമെന്റ് ഉത്തരവ് എം. എസ്. 44/74/ജി. എഡ്യു. അനുസരിച്ച് മേൽ സൂചിപ്പിച്ചിട്ടുള്ള ഉത്തരക്കടലാസുകൾ പുനഃപരിശോധന നടത്തുന്നതിന് പരീക്ഷാർത്ഥി യോഗ്യനാകുന്നു. എസ്.എസ്.എൽ.സി. പരീക്ഷയ്ക്ക് കിട്ടിയ മാർക്ക് രേഖപ്പെടുത്തിയിട്ടുള്ള പേജിന്റെയും, പത്താംക്ലാസിൽ യൂണിറ്റ് ടെസ്റ്റിന് കിട്ടിയ മാർക്ക് രേഖപ്പെടുത്തിയിട്ടുള്ള പേജിന്റെയും, (എസ്. എസ്. എൽ. സി. ബുക്കിൽ നിന്നും) ഓരോ. സാക്ഷ്യപ്പെടുത്തിയ കോപ്പികൂടി ഇതോടൊന്നിച്ച് വച്ചിട്ടുണ്ട്.

സ്കൂൾ മുദ്ര :

തീയതി :

സാക്ഷ്യപ്പെടുത്തുന്ന ഹെഡ്മാസ്റ്ററുടെ പേരും ഒപ്പും.

നോട്ട്.—1. പുനർമൂല്യനിർണ്ണയത്തിനുവേണ്ടി അപേക്ഷിച്ച പേപ്പറുകൾക്ക്, പരിശോധനയ്ക്കുവേണ്ടി വീണ്ടും പേപ്പറിന് 5 രൂപാ ക്രമത്തിൽ ഫീസ് അടയ്ക്കേണ്ട ആവശ്യമില്ല. രണ്ട് പേപ്പറുള്ള വിഷയങ്ങൾക്ക് ഏത് പേപ്പറാണെന്ന് വ്യക്തമായി എഴുതണം.. രണ്ടും വേണമെങ്കിൽ അങ്ങനെ രേഖപ്പെടുത്തണം. സയൻസ് വിഷയങ്ങൾ മൂന്നെണ്ണം ഉള്ളതുകൊണ്ട് അത് ഏതാണെന്ന് വ്യക്തമായി എഴുതണം.

അപേക്ഷയോടൊപ്പം എസ്.എസ്.എൽ.സി. ബുക്കിലെ പബ്ളിക് പരീക്ഷയ്ക്ക് കിട്ടിയ മാർക്ക് രേഖപ്പെടുത്തിയിട്ടുള്ള പേജിന്റെയും പത്താം ക്ളാസിൽ യൂണിറ്റ് പരിശോധനയിൽ ലഭിച്ച മാർക്ക് രേഖപ്പെടുത്തിയിട്ടുള്ള പേജിന്റെയും (സർട്ടിഫിക്കറ്റിലെ 4-ാം പേജ്) സാക്ഷ്യപ്പെടുത്തിയ കോപ്പികൂടി വയ്ക്കേണ്ടതാണ്. ഹെഡ്മാസ്റ്റർമാർ സാക്ഷ്യപ്പെടുത്തിയാൽ മതിയാകും.

2. എസ്.എസ്.എൽ.സി. ബുക്കിലെ നാലാം പേജിൽ രേഖപ്പെടുത്തിയിട്ടുള്ള ക്ളാസ് മാർക്കുകൾ, പത്താം ക്ളാസിൽ യൂണിറ്റ് പരിശോധനയിൽ ലഭിച്ച ശരാശരി മാർക്കുകളായി കണക്കാക്കുന്നതാണ്.

3. പ്രൈവറ്റ് രജിസ്റ്റേഡ് വിദ്യാർത്ഥികൾക്ക് ഉത്തരക്കടലാസുകൾ പുനർമൂല്യനിർണ്ണയം നടത്തുന്നതിന് അപേക്ഷിക്കുവാൻ അർഹതയില്ല. (ഗവ. ലറ്റർ നമ്പർ 50235/ജി.ഒന്ന്/എഡ്യു. ഡിപ്പാർട്ടുമെന്റ് 24-11-1983).

## നിർദ്ദേശങ്ങൾ

[27-2-1974-ലെ ഗവ. ഉത്തരവ് (എം. എസ്.) 44/74/ജി. എഡ്യു. പ്രകാരം]

പൊതു പരീക്ഷയ്ക്ക് ലഭിച്ച മാർക്ക് പത്താം ക്ലാസിലെ ഏകകമായ (യൂണിററ് ടെസ്ററ്) പരിശോധനയിൽ ലഭിച്ചിട്ടുള്ള ശരാശരി മാർക്കിനേക്കാൾ പത്തുശതമാനമോ അതിനുമുകളിലോ കുറവുവന്നിട്ടുള്ള ഉത്തരക്കടലാസുകൾ മാത്രമേ പുനഃപരിശോധനയ്ക്ക് എടുക്കുകയുള്ളു. അതല്ലാതെയുള്ള ഉത്തരക്കടലാസുകൾ പുനഃപരിശോധന ചെയ്യുകയോ അതിനായി ഒടുക്കിയ തുക മടക്കിക്കൊടുക്കുകയോ ചെയ്യുന്നതല്ല.

2. പുനർമൂല്യനിർണ്ണയത്തിന്, ഓരോ പേപ്പറിനും 50 രൂപാവീതം "077 ബി (സി) അദർ റെസിററ്സ്" എന്ന ശീർഷകത്തിൽ പരീക്ഷാർത്ഥിയുടെ പേരിൽ ഖജനാവിൽ ഒടുക്കേണ്ടതാണ്. ഒരിക്കൽ അടച്ച തുക, താഴെ അഞ്ചാം ഖണ്ഡത്തിൽ പറയുന്ന വ്യവസ്ഥകളിൻമേൽ അല്ലാതെ മററു കാരണവശാലും മടക്കിക്കൊടുക്കുന്നതല്ല.

3. പരീക്ഷാഫലം പ്രസിദ്ധം ചെയ്ത് പതിനഞ്ചു ദിവസത്തിനകം പുനർമൂല്യനിർണ്ണയത്തിനുള്ള അപേക്ഷ നല്കേണ്ടതാകുന്നു.

4. അഡീഷണൽ ചീഫ് എക്സാമിനറുടെ പദവിക്കു തുല്യമായ പദവിയുള്ള രണ്ടു പരിശോധകരെക്കൊണ്ടാണ് ഉത്തരക്കടലാസുകൾ പുനർനിർണ്ണയം നടത്തുന്നത്.

5. യഥാർത്ഥ മാർക്കിൽ മേൽപ്പറഞ്ഞ രണ്ടു പരിശോധകർക്കു ലഭിച്ച മാർക്കിന്റെ ശരാശരിയിൽനിന്ന് പത്തു ശതമാനമോ അതിനു മുകളിലോ വ്യത്യാസം കണ്ടാൽ അത് പരീക്ഷാർത്ഥിക്കു ലഭിക്കുന്നതും അതിലേക്കായി ഒടുക്കിയ തുക മടക്കി നൽകുന്നതുമാണ്. [23-1-1977-ലെ ഗവ. ഉത്തരവ് (എം. എസ്.) 230/77/ജി. എഡ്യു. പ്രകാരം].

6. പുനർമൂല്യനിർണ്ണയത്തിനുള്ള അപേക്ഷ ഒരു ഹൈസ്കൂളിലെ ഹെഡ്മാസ്ററർ സാക്ഷ്യപ്പെടുത്തേണ്ടതാകുന്നു.

7. പരീക്ഷാർത്ഥി അപേക്ഷയും അസൽ ചെല്ലാനും സെക്രട്ടറിയുടെ പേർക്ക് നേരിട്ട് അയയ്ക്കേണ്ടതാണ്. ആയതിനു നിശ്ചയിച്ചിട്ടുള്ള അവസാന ദിവസത്തിനകം ലഭിച്ചിരിക്കണം.

8. ഉത്തരക്കടലാസുകൾ പരിശോധിക്കുന്നതിനും പുനർമൂല്യനിർണ്ണയം നടത്തുന്നതിനുമുള്ള ഫീസ് ഒരു ചെല്ലാനിൽ ഒടുക്കാൻ പാടുള്ളതല്ല. അവ പ്രത്യേകം പ്രത്യേകം അടയ്ക്കേണ്ടതും ചെല്ലാനുകൾ അതാത് അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതുമാകുന്നു.

1985 മാർച്ചിലെ എസ്. എസ്. എൽ. സി. പരീക്ഷയുടെ സമയവിവര പട്ടിക

| ദിവസം | തീയതി | സമയം | വിഷയം |
|---|---|---|---|
| ബുധൻ | 13-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണി വരെ | ഒന്നാം ഭാഷ: പാർട്ട് 1 - മലയാളം/തമിഴ്/കന്നട/സംസ്കൃതം/അറബി/ഗുജറാത്തി/ഉറുദു/സിറിയക്/അഡീ.: ഇംഗ്ലീഷ്/അഡീ.: ഹിന്ദി/ സംസ്കൃതം ഒന്നാം പേപ്പർ (സംസ്കൃതസ്കൂളുകൾക്ക്) അറബി ഒന്നാം പേപ്പർ (അറബി സ്കൂളുകൾക്ക്) |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | ഒന്നാം ഭാഷ: പാർട്ട് 2 മലയാളം/തമിഴ്/കന്നട, സ്പെഷ്യൽ ഇംഗ്ലീഷ്, (ഇംഗ്ലീഷ് മാദ്ധ്യമം വിദ്യാർത്ഥികൾക്ക്) സംസ്കൃതം രണ്ടാം പേപ്പർ (സംസ്കൃത സ്കൂളുകൾക്ക്) അറബി രണ്ടാം പേപ്പർ (അറബി സ്കൂളുകൾക്ക്) ഫിഷറി സയൻസ് (റീജിയണൽ ഫിഷറി ടെക്നിക്കൽ സ്കൂളുകൾക്ക്) |
| വ്യാഴം | 14-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണിവരെ | ഇംഗ്ലീഷ് ഒന്നാം പേപ്പർ |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | ഇംഗ്ലീഷ് രണ്ടാം പേപ്പർ |
| വെള്ളി | 15-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണിവരെ | ഹിന്ദി/പൊതുവിജ്ഞാനം (ഇംഗ്ലീഷിൽ) |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | സാമൂഹ്യപാഠങ്ങൾ—ഒന്നാം പേപ്പർ (ചരിത്രം, പൗരധർമ്മം) |
| തിങ്കൾ | 18-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണിവരെ | സാമൂഹ്യപാഠങ്ങൾ—രണ്ടാം പേപ്പർ (ഭൂമിശാസ്ത്രവും സാമ്പത്തികശാസ്ത്രവും) |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | ഊർജ്ജതന്ത്രം |
| ചൊവ്വ | 19-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണിവരെ | രസതന്ത്രം |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | ജീവശാസ്ത്രം |
| ബുധൻ | 20-3-1985 | രാവിലെ 10 മണി മുതൽ ഉച്ചയ്ക്ക് 12 മണിവരെ | കണക്ക് ഒന്നാം പേപ്പർ |
| ടി | ടി | ഉച്ചയ്ക്ക് 2 മണി മുതൽ വൈകുന്നേരം 4 മണിവരെ | കണക്ക് രണ്ടാം പേപ്പർ |

(അംഗീകരിച്ചിട്ടുള്ള ഔദ്യോഗിക സമയം അനുസരിക്കേണ്ടതാണ്)

**പ്രത്യേക ശ്രദ്ധയ്ക്ക്:**

പരീക്ഷാദിവസങ്ങളിൽ ഏതെങ്കിലും ദിവസം ഒഴിവായി പ്രഖ്യാപിച്ചാൽക്കൂടി ഈ സമയവിവരപ്പട്ടിക കർശനമായും പാലിക്കേണ്ടതാകുന്നു. പരീക്ഷാ കമ്മീഷണറുടെ നിർദ്ദേശം ഇല്ലാതെ യാതൊരു കാരണവശാലും പരീക്ഷ മാററിവയ്ക്കുവാൻ പാടുള്ളതല്ല.

S. S. L. C. EXAMINATION—MARCH 1985

The Examination for both School and Private candidates will be held at the following Centres :

| Centre Number<br>പരീക്ഷാ കേന്ദ്രത്തിന്റെ നമ്പർ | Name of Centre<br>പരീക്ഷാകേന്ദ്രത്തിന്റെ പേര് | Name of School presenting candidate in the Centre<br>പരീക്ഷാകേന്ദ്രത്തിൽ പരീക്ഷാർത്ഥികളെ ഹാജരാക്കുന്ന വിദ്യാലയങ്ങളുടെ പേര് | Postal address with Pin Code<br>പോസ്റ്റൽ അഡ്രസ്സ് പിൻകോഡ് |
|---|---|---|---|
| (1) | (2) | (3) | (4) |
| | **Educational District : I Kasaragode** | (Revenue District : Kasaragode) | |
| 1 | Sri Annapurneswary H. S., Agalpady | Sri Annapurneswary H. S., Agalpady<br>ശ്രീ അന്നപൂർണ്ണേശ്വരി ഹൈസ്കൂൾ, അഗൽപാടി | Kumdaje P. O. Kasaragode<br>കുമ്പ്ഡാജെ |
| 2 | Govt. Model H. S., Kasaragode | Govt. Model H. S., Kasaragode<br>ഗവ. മോഡൽ ഹൈസ്കൂൾ, കാസർഗോഡ് | Kasaragode P. O.<br>കാസർഗോഡ് |
| 3 | Govt. Muslim H. S., Kasaragode | Govt. Muslim H. S., Kasaragode<br>ഗവ. മുസ്ലീം ഹൈസ്കൂൾ, കാസർഗോഡ് | Thalangara P. O., Kasaragode<br>തളങ്കര 670122 |
| 4 | B.E.M. H.S., Kasaragode | B.E.M. H.S., Kasaragode<br>ബി. ഇ. എം. ഹൈസ്കൂൾ, കാസർഗോഡ് | Kasaragode P.O. 670121<br>കാസർഗോഡ് |
| 5 | Govt. H.S. for Girls, Kasaragode | Govt. H.S. for Girls, Kasaragode<br>ഗവ: ഗേൾസ് ഹൈസ്കൂൾ, കാസർഗോഡ് | Kasaragode P.O.<br>കാസർഗോഡ് |
| 6 | S.A.T. H.S., Manjeshwar | S.A.T. H.S., Manjeshwar<br>എസ്. എ. റ്റി. ഹൈസ്കൂൾ, മഞ്ചേശ്വർ | Manjeshwar P.O. 670323<br>മഞ്ചേശ്വർ |
| 7 | Govt. H.S., Kunjathur | Govt. H.S., Kunjathur<br>ഗവ: ഹൈസ്കൂൾ, കുഞ്ഞത്തൂർ | Kunjathur P.O.<br>കുഞ്ഞത്തൂർ |
| 8 | Sri Vidyavardhaga H.S., Miyapadavu | Sri Vidyavardhaga H.S., Miyapadavu<br>ശ്രീവിദ്യാവർദ്ധക ഹൈസ്കൂൾ മിയാപദവു | Miyapadavu P.O.,<br>മിയാപദവു |
| 9 | Sri Vanivijaya H.S., Kodlamogaru | 1. Sri Vanivijaya H.S., Kodlamogaru<br>ശ്രീ വാണിവിജയ ഹൈസ്കൂൾ, കോടൽമൊഗ്രു | Kodlamogaru P.O. 670323<br>കോടൽ മൊഗ്രു |
| | | 2. K.V.S.M.H.S., Kurudappadavu<br>കെ.വി.എസ്.എം. ഹൈസ്കൂൾ കുരുടപ്പദവ് | Kasaragode, Uppala via ഉപ്പള |
| 10 | Govt. H.S., Mangalpady | Govt. H.S., Mangalpady<br>ഗവ: ഹൈസ്കൂൾ, മംഗൽപാടി | Mangalpady P.O. 670324<br>മംഗൽപാടി |
| 11 | Govt. H. S., Uppala | Govt. H.S., Uppala<br>ഗവ: ഹൈസ്കൂൾ, ഉപ്പള | Uppala P.O., 670322<br>ഉപ്പള |
| 12 | Govt. H.S. Bangramanjeshwar | Govt. H.S., Bengra manjeshwar<br>ഗവ. ഹൈസ്കൂൾ, ബെങ്ഗ്ര മഞ്ചേശ്വർ | Manjeshwar P.O.<br>മഞ്ചേശ്വർ |
| 13 | Govt. H.S., Paivalike | 1. Govt. H.S., Paivalike<br>ഗവ: ഹൈസ്കൂൾ, പൈവളികെ | Paivalike P.O. (via) Uppala 670348<br>പൈവളികെ |
| | | 2. Govt. H. S., Bekur<br>ഗവ: ഹൈസ്കൂൾ, ബേക്കൂർ | Bekur P.O. Via. Uppala<br>ബേക്കൂർ |
| | | 3. Govt. H.S.; Paivalike Nagar<br>ഗവ: ഹൈസ്കൂൾ, പൈവളിക നഗർ | Paivalike P.O., Via. Uppala<br>പൈവളികെ 670348 |
| 14 | Govt. H.S., Kumbla | Govt. H.S., Kumbla<br>ഗവ. ഹൈസ്കൂൾ, കുമ്പള | Kumbla P.O.<br>കുമ്പള |
| 15 | Durga H. S., Kanhangad | 1. Durga H. S., Kanhangad<br>ദുർഗ്ഗ ഹൈസ്കൂൾ, കാഞ്ഞങ്ങാട് | Kanhangad P.O. 670315<br>കാഞ്ഞങ്ങാട് |
| | | 2. Govt. H.S., Balla East<br>ഗവ: ഹൈസ്കൂൾ, ബല്ലാ ഈസ്റ്റ് | Balla East P.O. 670315 Via. Kanhangad<br>ബല്ലാ ഈസ്റ്റ് |
| 16 | Govt. H. S., Hosdurg | 1. Govt. H. S., Hosdurg<br>ഗവ. ഹൈസ്കൂൾ, ഹൊസ്ദുർഗ്ഗ് | Kanhangad P.O.<br>കാഞ്ഞങ്ങാട് |
| | | 2. Little Flower H.S. Kanhangad<br>ലിറ്റിൽ ഫ്ലവർ ഹൈസ്കൂൾ, കാഞ്ഞങ്ങാട് | Kanhangad P.O.<br>കാഞ്ഞങ്ങാട് |
| 17 | Govt. Fisheries H. S., Bekal | Govt. Fisheries H. S., Bekal<br>ഗവ. ഫിഷറീസ് ഹൈസ്കൂൾ, ബേക്കൽ | Bekal P.O., 670 318<br>ബേക്കൽ |
| 18 | Govt. H. S., Pallikkere | Govt. H. S., Pallikkere<br>ഗവ. ഹൈസ്കൂൾ, പള്ളിക്കര | Pallikkere P.O., 670 316<br>പള്ളിക്കര |

